

# മലങ്കരസഭ

## മാസിക

1990 ഒക്‌ടോബർ
ലക്കം 10  പുസ്‌തകം 45



Holy Father Pray for us

ഓർമ്മപ്പെരുനാൾ
നവംബർ 2

Inserted by
George Zacharia & Family,
Edmonton, Canada.







കോട്ടയം ബസേലിയോസ് കോളജ് രജതജൂബിലി സ്മാരകമായി പൂർവവിദ്യാർത്ഥി സംഘടന സംഭാവന ചെയ്ത ഓപ്പൺ എയർ ഓഡിറേറാറിയം, മാനേജർ മാത്യൂസ് മാർ ബന്നബാസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു. സെക്രട്ടറി ജയിൻ പള്ളത്തേട്ട്, പ്രൊഫ. ഒ. എം. മാത്യു, പ്രിൻസിപ്പൽ പ്രൊഫ. എം. ജെ. തോമസ്, കോ-ഓർഡിനേറ്റർ പ്രൊഫ. പി. സി. ഏലിയാസ്, ജേബക്ക് മാത്യു എന്നിവരെയും കാണാം.



ആനുകാലികം —— ജാൻ



# മലങ്കരസഭ

10-10-1990




## ഈ ലക്കത്തിൽ



### എഡിറേറാറിയൽ:

## റോമൻ കത്തോലിക്ക– ഓർത്തഡോക്സ് ഐക്യം

റോമൻ കത്തോലിക്ക–മലങ്കര ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള ബന്ധങ്ങളിൽ, ഔദ്യോഗികമായി അടുത്തകാലത്തുണ്ടായിട്ടുള്ള അടുപ്പം ചില പ്രതീക്ഷകളോടൊപ്പം സന്ദേഹങ്ങളും ഉണർത്തുന്നുവെന്ന് മനസിലാക്കുന്നു. പ്രതീക്ഷകളെക്കുറിച്ചും സന്ദേഹങ്ങളെക്കുറിച്ചും അല്പമൊന്നു പരാമർശിക്കുവാൻ ആഗ്രഹിക്കുന്നു.

കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള ഭിന്നതയുടെ വേദശാസ്ത്രപരമായ പ്രധാന കാരണം, ക്രിസ്തുശാസ്ത്രസംബന്ധമായിട്ടുള്ളതാണ്. ഈ ഭിന്നതയുടെ അടിസ്ഥാനത്തിൽ റോമൻ കത്തോലിക്കാസഭ കൽക്കദോന്യ സുന്നഹദോസിനെ അംഗീകരിക്കുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭ ഉൾപ്പെടെയുള്ള ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ അതിനെ അംഗീകരിക്കുന്നില്ല. കൂടാതെ, സഭയുടെ സ്വഭാവം, ഘടന, അധികാരം, പരിശുദ്ധാത്മാവിനെയും വി. മറിയാമിനെയും സംബന്ധിച്ചുള്ള വേദശാസ്ത്രവ്യാഖ്യാനം മുതലായവയിലും ഭിന്നതകൾ നിലവിലുണ്ട്. ഇങ്ങനെ നൂററാണ്ടുകളായി നിലനിൽക്കുന്ന ഭിന്നതകളെക്കുറിച്ച്, പുനഃവിചിന്തനം നടത്തുവാൻ അനൗദ്യോഗികതലത്തിൽ ചർച്ചകളും പഠനങ്ങളും നടന്നിട്ടുണ്ട്. അവയിൽ ഉയർന്നുവന്നിട്ടുള്ള നിർദ്ദേശങ്ങളെക്കുറിച്ച് ഔദ്യോഗികമായി പഠിക്കുവാനുള്ള നിർണ്ണായകമായ തീരുമാനം 1988-ൽ എടുത്തു. ജോൺ പോൾ രണ്ടാമൻ മാർപാപ്പായും, ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവായും ചേർന്ന് ഒരു സംയുക്ത വേദശാസ്ത്ര കമ്മീഷനെ നിയമിച്ചു, ഈ കമ്മീഷന്റെ ആദ്യസമ്മേളനം 1989 ഒക്ടോബർ മാസത്തിൽ കോട്ടയം സോഫിയാ സെന്ററിൽ കൂടി. ഇതിനുമുമ്പ് അനൗദ്യോഗികതലത്തിൽ നടന്നിട്ടുള്ള പഠനങ്ങളുടെ വെളിച്ചത്തിൽ യേശുക്രിസ്തുവിനെ സംബന്ധിച്ചുള്ള ഇരുസഭകളുടെയും വിശ്വാസം ഒന്നുതന്നെയാണ് എന്നും അതിന്റെ വ്യഖ്യാനങ്ങളിൽ ആണ് വ്യത്യാസവും തെററുധാരണകളും ഉണ്ടായിട്ടുള്ളതെന്നും ഉള്ള പൊതുധാരണയിൽ എത്തി. ഇതിനോടനുബന്ധിച്ച് ഇരുകൂട്ടർക്കും സ്വീകാര്യമായ യേശുക്രിസ്തുവിനെക്കുറിച്ചുള്ള വിശ്വാസപ്രസ്താവന തയ്യാറാക്കി ഇരുസഭകളുടെയും അധികാരികൾക്കു സമർപ്പിച്ചു. സഭാനേതൃത്വം അംഗീകരിച്ച പ്രസ്താവനയാണ്, ക്രിസ്തുശാസ്ത്രസംബന്ധമായ സംയുക്തരേഖയായി 1990 ജൂൺ മാസം മൂന്നാം തീയതി

# വൈദിക സുഹൃദ്സംഘത്തെപ്പററി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

പരുമല സെമിനാരിയിൽ ചേർന്ന വൈദികരുടെ സുഹൃദ്സംഘത്തെപ്പററി 1990 ജൂലൈയിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് താഴെ പറയുന്ന തീരുമാനം ചെയ്തിരിക്കുന്നു.

"27-6-1990-ൽ പരുമല സെമിനാരിയിൽ നടന്നതായി പറയപ്പെടുന്ന വൈദികരുടെ സുഹൃദ്സമ്മേളനത്തിന് എതിരായി തുമ്പമൺ ഭദ്രാസന വൈദികയോഗം പാസ്സാക്കി പ. സുന്നഹദോസിന് സമർപ്പിച്ച പ്രമേയത്തെ അനുകൂലിച്ചുകൊണ്ട് പല അംഗങ്ങളും സംസാരിച്ചു. സെൻറ് തോമസ് വൈദിക സംഘം എന്നൊന്ന് സുന്നഹദോസ് അംഗീകരിച്ച് ഭംഗിയായി നടന്നുവരുന്ന സ്ഥിതിക്ക് മറെറാരു സംഘടനയുടെ ആവശ്യമില്ലെന്നായിരുന്നു ഭൂരിഭാഗം അംഗങ്ങളുടെയും അഭിപ്രായം. ആ അഭിപ്രായം മെത്രാപ്പോലീത്തന്മാർ അവരവരുടെ മെത്രാസനങ്ങളിലുള്ള വൈദികരെ അറിയിക്കണമെന്നു യോഗം നിശ്ചയിച്ചു. അമേരിക്കയിൽ നിന്നു വൈദികർക്ക് ക്ഷേമപ്രവർത്തനങ്ങൾക്ക് ധനസഹായം ചെയ്യാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ അത് സെൻറ് തോമസ് വൈദിക സംഘത്തിൽകൂടി മാത്രമെ കൊടുക്കുവാൻ പാടുള്ളു എന്നു തീരുമാനിക്കുകയും, അപ്രകാരമേ ചെയ്യുകയുള്ളു എന്ന് അമേരിക്കാ മെത്രാസനത്തിൻെറ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ അറിയിക്കുകയുംചെയ്തു."

---

(പെന്തിക്കോസ്തി പെരുന്നാളിന്)റോമിലും കോട്ടയത്തും പ്രസിദ്ധപ്പെടുത്തിയത്. (ഇത് മാസികയുടെ മുൻ ലക്കത്തിൽ ചേർത്തിരുന്നു) സംയുക്തരേഖമൂലം പരസ്പരമുള്ള കുർബാനസംസർഗ്ഗത്തിന് ഒരു തടസം നീങ്ങി. പക്ഷെ ചർച്ചകളിലും പഠനങ്ങളിലുംകൂടി പരിഹരിക്കപ്പെടേണ്ട മററുപല തടസങ്ങളും ഉണ്ട്. അവയും നീങ്ങിയാലേ, പരസ്പര കുർബാനാ സംസർഗ്ഗത്തിന് അനുവാദം ഉണ്ടാകുകയുള്ളൂ. ഇതിന് കാലതാമസം ഉണ്ടാവുകതന്നെ ചെയ്യും. എന്നാൽ ഇപ്പോൾ അടിയന്തിരമായി ഇരുസഭകൾക്കും നടപടികൾ എടുക്കാവുന്ന ഒരു കാര്യമുണ്ട്:

ക്രിസ്തുശാസ്ത്രവ്യത്യാസങ്ങളുടെ അടിസ്ഥാനത്തിൽ പണ്ട് പരസ്പരം തെററിധരിച്ച് വിളിച്ചിരുന്ന പേരുകളും, ശപിച്ചിരുന്ന പേരുകളും ഒഴിവാക്കുക. ഉദാഹരണത്തിന്, 'ഏകസ്വഭാവവാദികൾ' എന്നും 'ഇരുസ്വഭാവവാദികൾ' എന്നും ഉള്ള പേരുകൾ; ലെയോനെ ഓർത്തഡോക്സുകാരും, ദീയസ്ക്കോറോസിനെ കത്തോലിക്കരും ശപിക്കുന്ന പ്രസ്താവനകൾ മുതലായവ. കൂടാതെ ഇരുസഭകളിലെയും ആളുകൾക്ക് ചില പ്രത്യേക സാഹചര്യങ്ങളിൽ, നിബന്ധനകളോടെ വിവാഹക്കുറി കൊടുക്കുന്ന കാര്യവും, ഇപ്രകാരം വിവാഹക്കുറി കൊടുക്കപ്പെടുന്നവർക്ക് ഇരുസഭകളിലും കുർബാനസംസർഗ്ഗം അനുവദിക്കാമോ എന്നുള്ള കാര്യവും സംയുക്ത കമ്മീഷൻെറ അടുത്ത ചർച്ചയിലെ ഒരു വിഷയമായിരിക്കും. ഈ യോഗങ്ങൾ മുഖേന ഭിന്നത നിലനിൽക്കുന്ന എല്ലാ വിഷയങ്ങളെക്കുറിച്ചും വ്യക്തമായ നിർദ്ദേശങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. അവ സഭാനേതൃത്വം അംഗീകരിച്ചാൽ മാത്രമെ നടപടികളിലേക്ക് നീങ്ങുവാൻ സാധിക്കൂ.

എത്രമാത്രം ഐകരൂപ്യമുള്ള ധാരണകൾ ഉണ്ടായാലും മലങ്കര ഓർത്തഡോക്സ് സഭയുടെ റോമൻ കത്തോലിക്കാസഭയോടുള്ള എക്യുമെനിക്കൽ ബന്ധത്തിൽ താഴെപ്പറയുന്ന കാര്യങ്ങളിലെങ്കിലും ആർക്കും ആശങ്ക ഉണ്ടാകേണ്ടയാവശ്യമില്ല: (1) ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യവും സ്വയശീർഷകത്വവും, സഭാപരമായ ഘടനയും, വേദശാസ്ത്രവും, ആദ്ധ്യാത്മിക പാരമ്പര്യവും അവഗണിച്ചുള്ള ഒരു 'ഐക്യം' നടക്കുകയില്ല. (2) ചില മലങ്കര റീത്ത് നേതാക്കൾ (അവരുടെ സ്വന്തം ഭാഷയിൽ 'മലങ്കരസഭ' എന്നു പ്രയോഗിച്ചുകൊണ്ട്) പ്രതീക്ഷിക്കുന്ന തരത്തിലുള്ള 'പുനരൈക്യം' മലങ്കര ഓർത്തഡോക്സ് സഭയുമായുള്ള എക്യുമെനിക്കൽ ബന്ധത്തിൽ സ്വപ്നം കാണേണ്ടതില്ല. (3) ക്രിസ്തുശാസ്ത്രസംബന്ധമായി സംയുക്തരേഖ അംഗീകരിച്ചു എന്നു പറഞ്ഞാൽ, റീത്തുപള്ളികളിൽ പോകാനുള്ള അനുവാദമായി ആരും ധരിക്കേണ്ടതില്ല.

–ജെ. കെ.






# പ്രതിവാര ധ്യാനം

ബർന്നബാസ്

### സ്ളീബായ്ക്കുശേഷം 4-ാം ഞായറാഴ്ച-ഒക്ടോ. 7

(വി. ലൂക്കോ. 16: 13-18)

ദൈവത്തെയും ദ്രവ്യത്തെയും ഒരേ സമയത്ത് സ്നേഹിപ്പാൻ കഴിയുമെന്നായിരുന്നു ദ്രവ്യാഗ്രഹികളായ പരീശന്മാർ ചിന്തിച്ചിരുന്നത്. എന്നാൽ ദൈവത്തോടുള്ള സ്നേഹത്തിൽ പൂർണ്ണമായ വിധേയത്വമുണ്ടെന്ന വസ്തുത അവർ മനസിലാക്കിയില്ല. ദൈവത്തോടു ആത്മാർത്ഥമായ സ്നേഹമുള്ളവന് ദ്രവ്യത്തെ ദൈവഹിതത്തിനനുസരണമായി മാത്രമേ സമ്പാദിക്കുവാനും ചെലവാക്കാനും സാദ്ധ്യമാകൂ. ഇന്നത്തെ പല ക്രിസ്ത്യാനികളും ഏതു മാർഗത്തിലും പണം സമ്പാദിക്കാമെന്നും, സ്വന്ത ഇഷ്ടമനുസരിച്ച് ചെലവാക്കാമെന്നും വിചാരിക്കുന്നവരാണ്. ഇപ്പറയുന്നതിൻെറ ഭോഷത്വമാണ് കർത്താവ് ഇവിടെ ചൂണ്ടിക്കാണിക്കുന്നത്. സ്വയത്തെ അഥവാ സ്വയത്തിൻെറ പ്രതീകമായ ദ്രവ്യത്തെ ത്യജിക്കുവാൻ സന്നദ്ധതയില്ലാത്തവനിൽ ദൈവസ്നേഹത്തിന് നിലനിൽക്കാൻ സാദ്ധ്യമല്ല. 'നിൻെറ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ മനസോടുംകൂടെ സ്നേഹിക്കണം' (വി. മത്താ. 22: 37) എന്നുള്ളതാണ് ദൈവകല്പന. 'എൻെറ അടുക്കൽ വരികയും അപ്പനെയും അമ്മയെയും, ഭാര്യയെയും മക്കളെയും, സഹോദരന്മാരെയും സഹോദരികളെയും സ്വന്തജീവനെക്കൂടെയും പകയ്ക്കാതിരിക്കുകയും ചെയ്യുന്നവന് എൻെറ ശിഷ്യനായിരിപ്പാൻ കഴികയില്ല' (വി. ലൂക്കോ. 14:26) എന്ന് കർത്താവും പറയുന്നു. മാത്രവുമല്ല പൂർണ്ണ ഹൃദയത്തോടെ നമ്മെ സ്നേഹിക്കുന്ന ദൈവത്തെ നാം അതുപോലെ തന്നെ സ്നേഹിക്കാതിരിക്കുന്നത് ന്യായമല്ല' ഞാൻ അവരിൽ സന്തോഷിച്ച് അവർക്ക് ഗുണം ചെയ്യും. ഞാൻ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസോടും കൂടെ അവരെ ഈ ദേശത്ത് നടും' (യിരെ. 32:41) എന്ന് പ്രവാചകനിൽകൂടെ ദൈവം അരുളിച്ചെയ്യുന്നു. പകുതി ചൊരയ്ക്ക കറിക്കും പകുതി ചൊരയ്ക്ക വിത്തിനും എന്നു പറയുന്നതുപോലെ അസാദ്ധ്യമാണ് ഒരേ സമയത്തു ദൈവത്തിൻെറയും ദ്രവ്യത്തിൻെറയും അടിമയായിരിക്കുകയെന്നത്. നാം എങ്ങനെയുള്ളവരാണ്? നമ്മുടെ സമീപനത്തിൽ മാററമുണ്ടാകേണ്ടതല്ലേ?

### സ്ലീബായ്ക്കുശേഷം 5-ാം ഞായറാഴ്ച-ഒക്ടോ. 14

(വി. മത്താ. 23:1-12)

ശാസ്ത്രിമാരും പരീശന്മാരും ന്യായപ്രമാണം പഠിപ്പിക്കുന്നു. അതേ സമയത്ത് അത് സ്വയം പാലിക്കുന്നതിൽ വീഴ്ചക്കാരായിപോകുന്നു. ഇന്ന് നമുക്കും ഈ ദോഷമില്ലേ? ഞങ്ങൾ മററുള്ളവരെ പഠിപ്പിച്ചു. തന്നെത്താൻ പഠിക്കുന്നില്ല.' എന്ന് നമ്മുടെ പ്രാർത്ഥനകളിൽ ചൊല്ലുന്നുണ്ടല്ലൊ. ആത്മപരിശോധന ഉപദേശം നൽകുന്ന ഏവർക്കും വേണ്ടിയിരിക്കുന്നു. ഉപദേശം സ്വീകരിക്കുന്നവർ എങ്ങനെയാണ് സ്വീകരിക്കേണ്ടതെന്ന് കർത്താവ് ഇവിടെ ചൂണ്ടിക്കാണിക്കുന്നു. ഉപദേശം നൽകുന്നവരുടെ ജീവിതത്തെ നോക്കേണ്ടതില്ലെന്നാണ് കർത്താവ് പറയുന്നത്. വൈദ്യൻ മരുന്ന് ഉപയോഗിച്ചില്ലെങ്കിലും രോഗി മരുന്ന് കഴിക്കണം. അതിൻെറ ഗുണം രോഗിക്കു കിട്ടും. അതേ സമയത്ത് ഉപദേശം നൽകുന്നവർ ഉപദേശമനുസരിച്ച് ജീവിച്ചാൽ ഉപദേശത്തിന് ഇരട്ടി ശക്തിയുണ്ടായിരിക്കും. ഉപദേശം നൽകുന്ന നാം എങ്ങനെയുള്ളവരാണ്?

മുഖസ്തുതിയ്ക്കായുള്ള ആഗ്രഹത്തെ കർത്താവു കുററപ്പെടുത്തുന്നതായും കാണുന്നു. ഗുരു പിതാവ്, നായകൻ എന്നീ പേരുകൾ അഭിലഷണീയങ്ങളാണ്. ബഹുമാനം ലഭിക്കുന്നതിനായി ഈ പേരുകൾ സ്വയം എടുക്കുന്നത് ശരിയല്ല. അത് മനുഷ്യരെ സ്വാർത്ഥരാക്കും, മററുള്ളവരിൽനിന്ന് ബഹുമാനം കിട്ടാതെ വരുമ്പോൾ അവർ നീരസപ്പെടും, മററുള്ളവരുടെ ഉയർച്ചയിൽ അസൂയപ്പെട്ട് വേദനപ്പെടും.

എന്നാൽ ദൈവമാണ് യഥാർത്ഥ ഗുരുവും പിതാവും നായകനുമെന്നും, തൻെറ കയ്യിലെ ആയുധങ്ങളായി പ്രവർത്തിക്കുന്ന നാം ഗുരുക്കന്മാരായും പിതാക്കന്മാരായും നായകന്മാരായും പ്രവർത്തിക്കേണ്ടതായ കർത്തവ്യം നമ്മിലുണ്ടെന്നും ഉള്ള സത്യം നാം സ്മരിക്കേണ്ടതാണ്. ഈ ബോധത്തോടെ ഈ പേരുകൾ ഉപയോഗിക്കുന്നതുകൊണ്ട് ദോഷമൊന്നുമില്ലെന്നും അത് നല്ലതാണെന്നും നാം മനസിലാക്കണം.

## സ്ലീബായ്ക്കുശേഷം 6-ാം ഞായറാഴ്ച-ഒക്ടോ. 21

(വി. ലൂക്കോ. 18:18–27)

നിത്യജീവൻ അവകാശിക്കുന്നതിനുള്ള മാർഗ്ഗമാണ് ഇന്നത്തെ ചിന്താവിഷയം. നിത്യജീവനെന്ന് പറയുന്നത് അതിന്റെ ദൈർഘ്യത്തെകാണിക്കുന്നതല്ല, അതിന്റെ ഗുണത്തെ കാണിക്കുന്നതാണ്. ദൈവം മാത്രമാണ് നിത്യൻ. 'അതിനാൽ നിത്യജീവൻ ദൈവത്തിന്റെ ജീവനാണ്. ദൈവിക ജീവൻ എന്നു പറഞ്ഞാൽ ദൈവിക സ്വഭാവത്തിൽ അധിഷ്ഠിതമായ ജീവനെന്നർത്ഥം.

പാപം അശേഷമില്ലാത്തതും നന്മ നിറഞ്ഞതുമാണ് നിത്യജീവൻ. 'ദൈവം വെളിച്ചമാകുന്നു. അവനിൽ ഇരുട്ട് അശേഷമില്ല' (1 യോഹ. 1:5). 'ദൈവം സ്നേഹം തന്നെ' (1 യോഹ. 4:8) 'ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം' (ഗലാ. 5:22–23)

നിത്യജീവനിലേക്കുള്ള വഴികാട്ടി മാത്രമാണ് കല്പനകൾ. ചെയ്യരുതാത്തതും ചെയ്യേണ്ടതുമാണ് കല്പനകളിൽ പറയുന്നത്. കല്പന പാലിച്ചതുകൊണ്ടുമാത്രമായില്ല. സ്വയത്തിലുള്ള ആശ്രയം പൂർണ്ണമായി മാറണം. നമ്മുടെ ആശ്രയം പൂർണ്ണമായി ദൈവത്തിലായിരിക്കണം. അതുകൊണ്ടാണ് ധനമെല്ലാം സാധുക്കൾക്കു കൊടുക്കാവാൻ പറഞ്ഞത്. അതുകൊണ്ടുമായില്ല സ്വന്ത ഇഷ്ടത്തെ പൂർണ്ണമായി വർജ്ജിക്കണം. അതുകൊണ്ടാണ് ''എന്നെ അനുഗമിക്ക'' എന്ന് കർത്താവ് പറഞ്ഞത്.

നമ്മുടെ കർത്താവിന്റെ ജീവിതം നിത്യജീവന്റെ ജീവിതമായിരുന്നു. തന്റെ ആശ്രയം മുഴുവനും പിതാവിലായിരുന്നു. തന്റെ ഇഷ്ടം മുഴുവനും പിതാവിന് സമർപ്പിച്ചിരുന്നു. ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടമത്രെ ചെയ്വാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നിരിക്കുന്നത്' (വി. യോഹ. 6:38) എന്ന് കർത്താവ് പറഞ്ഞു. 'എങ്കിലും ഞാൻ ഇച്ഛരിക്കുംപോലെയല്ല നീ ഇച്ഛരിക്കുംപോലെയാകട്ടെ' എന്നാണ് തന്റെ വ്യഥയുടെ ആധിക്യത്തിൽ യേശു സ്വയം സമർപ്പിച്ചു പ്രാർത്ഥിച്ചത്.

നിത്യജീവനെ ആഗ്രഹിക്കാത്തവർ ആരും കാണുകയില്ല. എന്നാൽ ദൈവത്തിൽ പൂർണ്ണമായി ആശ്രയിക്കുകയും തന്റെ ഇഷ്ടത്തിന് പൂർണ്ണമായി വിധേയപ്പെടുകയും ചെയ്യുവാൻ ആർക്കും മനസില്ല. നമ്മുടെ മന:സ്ഥിതിയെന്ത്?

## സ്ലീബായ്ക്കുശേഷം 7-ാം ഞായറാഴ്ച-ഒക്ടോ. 28

(വി. മത്താ. 5:21–26)

നമ്മുടെ പ്രവൃത്തിയെക്കാൾ പ്രധാനം നമ്മുടെ സ്വഭാവമാണ്. സ്വഭാവം നന്നായാലേ പ്രവൃത്തി നന്നാകൂ. അപ്പോഴാണ് സ്വർഗ്ഗീയ അനുഭവവും നമുക്കുണ്ടാകുന്നത്. കോപിക്കുക, നീരസപ്പെടുക, പരിഹസിക്കുക എന്നിവ മററുള്ളവരുമായി താദാത്മ്യം പ്രാപിക്കാത്ത ഏതൊരുവനിലും ഉണ്ടാകും. തൽഫലമായി അവന് ഉള്ളിൽ സ്വസ്ഥതയുണ്ടാകാതെ പോകുന്നു, മററുള്ളവർ അവനെ വെറുക്കുന്നു. അപ്പോൾ അവന്റെ അസ്വസ്ഥത വർദ്ധിക്കുന്നു. അവൻ സ്വയം നരകമുണ്ടാക്കുന്നു. നേരെമറിച്ച 'സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിക്കുകയും കരയുന്നവരോടുകൂടെ കരയുകയും ചെയ്യുന്നവൻ തന്റെ ഹൃദയത്തെ ദിവ്യസന്തോഷം കൊണ്ട് നിറയ്ക്കുന്നു. അവൻ മററുള്ളവരെ തന്റെ മിത്രങ്ങളാക്കിത്തീർക്കുന്നു. 'ആത്മാവിന്റെ ഫലമോ, സ്നേഹം സന്തോഷം സമാധാനം......' (ഗലാ. 5:22–23) നമ്മുടെ അനുഭവം എങ്ങനെയുള്ളതാണ്?

ഭിന്നതയുണ്ടായാൽ എത്രയും നേരത്തെ രഞ്ജിപ്പിനായി ശ്രമിക്കണമെന്നാണ് കർത്താവ് പറയുന്നത്. വി. പൗലോസും അതുതന്നെ പറയുന്നു 'സൂര്യൻ അസ്തമിക്കുവോളം നിങ്ങൾ കോപം വച്ചുകൊണ്ടിരിക്കരുത്'' (എഫേ. 4: 26). രഞ്ജിപ്പിന് കാലതാമസം വരുന്തോറും രഞ്ജിപ്പ് കൂടുതൽ ക്ലേശകരമായിത്തീരും. മനുഷ്യർ തമ്മിൽ രഞ്ജിക്കുന്നതു മാത്രമല്ല, വി. കുമ്പസാരത്തിൽ കൂടെ ദൈവത്തോട് രഞ്ജിക്കുന്നതും നീട്ടിവയ്ക്കരുത്.

(ശേഷം 35-ാം പേജിൽ)

## വിശേഷദിവസങ്ങൾ

ഒക്ടോബർ

18 മാർ ലൂക്കോസ് ഏവൻഗേലിസ്ഥന്റെ ഓർമ്മ.
21 സ്ളീബാ പെരുനാളിനുശേഷം ആറാം ഞായറാഴ്ച. ശ്രേഷ്ഠ മാർ ബസേലിയോസ് കാതോലിക്കാ ബാവായുടെ ഓർമ്മ. (കണ്ടനാടുപള്ളി)
23 ഹൽഫായുടെ പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
27 മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണദിനം.
28 സ്ളീബാപെരുനാളിനു ശേഷം ഏഴാം ഞായറാഴ്ച.

നവംമ്പർ

1 സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും സകല സഹദേന്മാരുടെയും സഹദാസ്ത്രീകളുടെയും ഓർമ്മ.
2 വിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (പരുമല പെരുനാൾ)
4 കൂദോശ് ഈത്തോ ഞായറാഴ്ച.
6 ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (ആലുവാ സെമിനാരി)
11 ഹൂദോസ് ഈത്തോ ഞായറാഴ്ച.
13 സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസിന്റെ ഓർമ്മ.



# കെട്ടുറപ്പുള്ള ഭവനങ്ങൾ

എം. സി. വറുഗീസ്, ആലുവ (Retd. Ex. Engineer)

സിമൻറും കമ്പിയും ആധുനീക രീതികളും ഉപയോഗിച്ച് ഉറപ്പുള്ള വീടുകൾ ഉണ്ടാക്കാം; താമസിക്കാം. പക്ഷെ, അവ സാമൂഹ്യമായി കെട്ടുറപ്പുള്ള ഭവനങ്ങളായിത്തീരുവാനും അവയിൽ സമാധാനമായി പാർക്കുവാനും വേറെ ഏതൊക്കെയോ കൂടി വേണമെന്ന് താമസിച്ചു തുടങ്ങിക്കഴിയുമ്പോൾ നമുക്കു മനസിലാകും.

'നിങ്ങളുടേത് കെട്ടുറപ്പുള്ള ഭവനങ്ങളാണെന്നു ഒന്നുകിൽ ദയവായി ഞങ്ങളെ അറിയിക്കുക. ഞങ്ങൾക്ക് നിങ്ങളെ ആവശ്യമുണ്ട്'' എന്ന പരസ്യം കൊടുത്ത ഒരു കമ്പനിക്കു മൂവായിരത്തിലധികം കത്തുകൾ ലഭിച്ചു. എല്ലാവർക്കും ഒരു ചോദ്യാവലി അയച്ചുകൊടുത്തു, പൂരിപ്പിച്ച് തിരിച്ചുവാങ്ങി' കമ്പ്യൂട്ടർ പരിശോധന നടത്തിയതിൽ കിട്ടിയ ഫലങ്ങൾ എല്ലാവർക്കും വീണ്ടും അയച്ചുകൊടുത്തപ്പോൾ അവയെ അവർ അംഗീകരിക്കുകയും സ്വന്തം കുറവുകൾ നികത്തുന്നതിന് അവരെ അത് സഹായിക്കുകയും ചെയ്തുവത്രെ! പ്രധാനമായും 'കെട്ടുറപ്പുള്ള ഭവനങ്ങൾ'ക്ക് വേണ്ടത് ആറു ഘടകങ്ങളാണ് എന്നു കണ്ടു.

### 1. വിധേയത്വം (Commitment)

ഭവനങ്ങളുടെ കെട്ടുറപ്പിന് ഒന്നാമത്തെ തറക്കല്ലാണ് കുടുംബാംഗങ്ങളുടെ പരസ്പര വിധേയത്വം. അവരവരുടെ തുണയുടെ സന്തോഷമാണ്; സുഖമാണ് തന്റെയും സുഖം എന്ന് വരുമ്പോൾ, അവിടെ വിടവുകൾ വരുന്നില്ല. പുരുഷൻ തന്നെപ്പോലെതന്നെ, തന്റെ ഭാര്യയെ സ്നേഹിക്കുമ്പോൾ സ്ത്രീക്കു ഭർത്താവിനെ ആദരിക്കാതിരിപ്പാൻ എങ്ങിനെ കഴിയും. കുടുംബം ഒരു ബാങ്കുപോലെ കരുതി അതിലേക്ക്, സ്നഹേസൗഹൃദം, പരസ്പരവിശ്വാസം എന്നിവ നിർല്ലോപം നിക്ഷേപിക്കുകയും എല്ലാവരും കാൺകത്തന്നെ അവയെ അനുഭവിക്കുകയും ചെയ്യുമ്പോഴാണ്, കെട്ടുറപ്പിന്റെ മട്ടും മാതിരിയും നമുക്ക് തിരിയുന്നത്. പക്ഷെ ഈ വിധേയത്വത്തിന് അഹംഭാവം ഉപേക്ഷിക്കുകതന്നെവേണം. 'എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം നടക്കട്ടെ' എന്ന കർതൃപ്രാർത്ഥന കുടുംബാംഗങ്ങൾ അനുകരക്കേണ്ടിയിരിക്കുന്നു. ഇതു സാധിച്ചാൽ, കെട്ടുറപ്പിന്റെ ഒന്നാമത്തെ പടിയായി എന്നു കരുതാം.

### 2. സഹവർത്തിത്വം (Togetherness)

രണ്ടായിരം കുഞ്ഞുങ്ങളോട് നിങ്ങൾക്ക് ഏററവും ഇഷ്ടമുള്ളത് എന്ത് എന്നു തിരക്കിയപ്പോൾ 'ഒന്നിച്ചിരുന്ന് എന്തെങ്കിലും ചെയ്യുന്നത്'' എന്നായിരുന്നു മുഖ്യ ഉത്തരം! കെട്ടുറപ്പുള്ള ഭവനങ്ങൾ ഉണ്ടാക്കാനാഗ്രഹിക്കുന്നവർ ഉണ്ടാക്കേണ്ട രണ്ടാമത്തെ കല്ലാണിത്. ഒന്നിച്ചിരുന്നു തങ്ങളുടെ കുടുംബജോലികൾ ചെയ്യുക, ഒന്നിച്ചു പ്രാർത്ഥിക്കുക, പാടുക, ഭക്ഷണം പങ്കിട്ടു കഴിക്കുക എന്നിവയൊക്കെ എത്ര ആനന്ദകരമാണ്! മോരും മുതിരയുംപോലെ തീരെ അടുപ്പമില്ലാത്ത വ്യക്തികൾ കുടുംബത്തിലുണ്ടായാൽ അവിടം നരകതുല്യമായിരിക്കും! മക്കളില്ലാതെ മരിച്ച ധനാഢ്യനായ ഒരാൾ, സ്വത്തുക്കൾ തന്റെ ഒൻപതു അനന്തിരവർക്ക് സമമായി വീതിച്ചുകൊണ്ട്, വക്കീലിന്റെ പോലും ഉപദേശം ശ്രവിക്കാതെ, ആരോടും ആലോചിക്കാതെ ഒരു വിൽപത്രം എഴുതിവച്ച്, മരിച്ചു. മരുമക്കളും അമ്മാവനും തമ്മിൽ, ജീവിതകാലത്ത് രമ്യതയൊ അടുപ്പമൊ സമ്പർക്കമോ ഒന്നും ഇല്ലായിരുന്നു. കണിശക്കാരനും മുൻകോപക്കാരനുമായ അയാളുമായി അവരും അടുപ്പത്തിലായിരുന്നില്ല. അദ്ദേഹത്തിന്റെ മരണശേഷം, അവ്യക്തമായി എഴുതിവച്ചിരുന്ന വിൽപത്രപ്രകാരം ഒരു വിധത്തിലും സ്വത്ത് ഭാഗിക്കാൻ നിവൃത്തിയില്ലാതെവരികയാൽ എല്ലാവരും പിണങ്ങി ജീവിക്കുന്നു. ഒത്തുചേരലിന്റെയും കൂട്ടായ്മയുടെയും പ്രകടമായ വിടവ് ആ കുടുംബത്തെ അലങ്കോലപ്പെടുത്തി. വിൽപത്രത്തിൽ എല്ലാവർക്കും 'സമമായി' എന്നു ചേർത്തതും കുഴപ്പത്തിനിടയാക്കി.

### 3. അഭിനന്ദനം (Appreciation)

ഏതു മനുഷ്യനും പുകഴ്ച ഇഷ്ടപ്പെടുന്നു. സാർ, യജമാനൻ വിളികൾ കേട്ട് പ്രസാദിക്കുന്ന ഉദ്യോഗസ്ഥന്മാരും, മുതലാളി, തമ്പുരാൻ അങ്ങത്തെ വിളികളിൽ പ്രീതിപ്പെടുന്ന അഭിമാനികളും, കൊച്ചമ്മ, തമ്പുരാട്ടി വിളികളിൽ രസം കൊള്ളുന്ന പൊങ്ങച്ചക്കാരികളും ധാരാളമുണ്ട്. ഇരിക്കാൻ കൊടുത്ത കസേരയുടെ സൗന്ദര്യക്കുറവിൽ ഈർഷ്യപ്പെട്ട് നിന്നുകൊണ്ടുതന്നെ പരിശോധന നടത്തിയ ഒരു ഇൻസ്പെക്ടറെ അറിയാം. അഭിനന്ദനം കുട്ടികളിൽ ഏറെ പ്രസക്തമത്രെ. മുതിർന്നവരും ഭിന്നമല്ല. നല്ല ഭക്ഷണം തയ്യാറാക്കി വിളമ്പിവച്ചു ഉണ്ണാൻ ക്ഷണിക്കുന്ന ഭാര്യയോടൊ വേലക്കാരോടൊ ഒരു 'വെരിഗുഡ്'' പറഞ്ഞാൽ അവർക്കത് പൊൻകട്ടയായിരിക്കും. കുളിച്ചൊരുങ്ങി വാതിൽക്കൽ കാത്തുനിൽക്കുന്ന ഭാര്യ ക്ഷീണിച്ചുവരുന്ന പ്രാണേശ്വരന്റെ ഷൂസും ടൈയും അഴിച്ചുവാങ്ങി ചൂടുചായ പകർന്നുകൊടുക്കുന്നു. ഭർത്താവിനോടുള്ള അഭിനന്ദനം അയാളെ സ്വർല്ലോകത്തിലെത്തിക്കും. നമുക്കൊക്കെ അനുഭവമുള്ള കാര്യമാണിത്. സാമർത്ഥ്യമുള്ള ഭാര്യയെ ആർക്കു കിട്ടും. അവളുടെ വില മുത്തുകളിലും ഏറും: അവൾ ഭർത്താവിനു കിരീടമാകുന്നു എന്നു സദൃശവാക്യങ്ങൾ (30: 10) പറയുന്നു. അഭിനന്ദനത്തിന്റെ യാഥാർത്ഥ്യമായ അഭിനന്ദന

ത്തിൻെറ വിടരുന്ന കുസുമങ്ങൾ ആ ഭവനം മുഴുവനും സൗരഭ്യം പരത്തുമെന്നതിൽ സംശയമില്ല!

## 4. സംസർഗം (Communication)

ദുർധാരണകളും ദു:സംശയങ്ങളും അകററി ജീവിതപാതയെ സംശുദ്ധമാക്കുന്ന ശുദ്ധീകരണമന്ത്രമാണ് 'സംസർഗം'. കുടുംബങ്ങളിലെ പല തകരാറുകളും ഉള്ളിയെപ്പോലെ കഴമ്പില്ലാത്തതും കാര്യം നിസാരമായതുമാവാം. വീട്ടിൽവന്ന് കാര്യമായി വിളിക്കാത്തതിൻെറ പേരിൽ അടിയന്തിരാദികൾ കൂടാത്ത ക്ഷണിതാക്കൾ ധാരാളമുണ്ട്. കൂടപ്പിറപ്പുകൾപോലും! 'ഇത്തിരി ചൂടു വെള്ളം വേണമെങ്കിൽ അതങ്ങു കല്പിച്ചുകൂടെ' എന്നു മരുമകൾ. 'ഞാൻ പറയണോ, അവൾ അതറിയേണ്ടതല്ലെ' എന്ന് അമ്മായി. ഇവ്വിധം ദിവസങ്ങൾ നീണ്ടുപോകാറുമുണ്ട്. ഒടുവിൽ കാര്യമറിയാതെ കീരിയെ കൊന്നതുപോലെ അവസാനിക്കുകയും ചെയ്യും. ആയതിനാൽ കുടുംബാംഗങ്ങളുടെ സംസർഗം നിരന്തരവും, നേരിട്ടും യഥാർത്ഥവുമായി തീരേണ്ടത് കെട്ടുറപ്പുള്ള ഭവനത്തിന് അത്യാവശ്യമാകുന്നു.

## 5. ആദ്ധ്യാത്മികത (Spiritual Welfare)

ഭൗതികത്തിൽ സമൃദ്ധവും ആത്മീയത്തിൽ ഇഷ്ടവുമാണ് നമ്മുടെ ഭവനങ്ങൾ മിക്കതും. ഭക്തസമൂഹങ്ങളിലെ അംഗത്വം, പൊതുജനം കാൺകെയുള്ള ദാനധർമ്മങ്ങൾ, ചെലവു കൂട്ടുന്ന നേർച്ചകൾ, പരുമല, വേളാങ്കണ്ണി എന്നിത്യാദി തീർത്ഥയാത്രകൾ ഇവകൊണ്ടെക്കെ ആത്മീയം അവകാശപ്പെടുന്ന അർത്ഥഭക്തന്മാരുണ്ടല്ലൊ. ഉച്ചയുറക്കവും ക്ളബ് ലൈഫും അവർക്കും, സഭയും പള്ളിയും ദൈവകാര്യങ്ങളുമൊക്കൊ സ്ത്രീകൾക്കും വേലക്കാർക്കുമാണ് വച്ചിരിക്കുന്നത്. സംസ്ക്കാരത്തിൻെറ ഒരു പ്രധാന മുഴക്കോലാണ് ആത്മിക പ്രബുദ്ധത എന്ന സത്യം വിസ്മരിച്ചുകൂടാ. ഒരു വലിയ ക്രിസ്തീയ ഭവനത്തിൽ സന്ധ്യാസമയത്തു ചെന്നുപെട്ട ഒരു വൈദികന് കൂട്ടപ്രാർത്ഥനയിൽ ആദിമുതൽ വിശ്വാസപ്രമാണവുംകൂടെ ഒററയ്ക്കു ചൊല്ലിതീർക്കേണ്ട ഗതികേടു വന്നതായി അറിഞ്ഞു. പുരാതനമായ ഒരു പള്ളിയിൽ 'ആമ്മീൻ' പറയാത്തതിന് അച്ചൻ തി

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഒരു വിശ്വാസി, തിരുവല്ല—13.









Babu Tripunithura,





Mrs. Mary Jacob





ഒരു വിശ്വാസി, കവിയൂർ.



K. M, Koshy Bangalore.



# ആരാധന

കുഞ്ഞുമോൻ, വാരിക്കാട്

മതവും ആരാധനയും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വിവിധ ആരാധനാസമ്പ്രദായങ്ങൾ അതതു മതങ്ങളുടെ വിശ്വാസസംഹിതകൾക്കനുസരണമായിക്രമീകരിച്ചിരിക്കുന്നുയെങ്കിലും എല്ലാ മതവിഭാഗങ്ങളും ആരാധനയ്ക്കു പ്രമുഖസ്ഥാനം നൽകുന്നു. ദൈവവും മനുഷ്യനും തമ്മിലുള്ള സംഭാഷണമാണ് ആരാധന. ഈ തത്വം എല്ലാ മതങ്ങളും അംഗീകരിക്കുന്നു. എന്നാൽ ആരാധനയെ ഇന്ന് പലരും വെറും ഒരു ചടങ്ങായിത്തീർത്തിരിക്കുന്നു.

ആരാധനയെന്നത് ദൈവവും മനുഷ്യനും തമ്മിലുള്ള സംസർഗ്ഗമാണ്. മനുഷ്യനെ സൃഷ്ടിച്ചത് തന്നോടുകൂടി പങ്കാളിയാകുവാനാണ്. ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിൻെറ പ്രതിഫലനമാണ് സൃഷ്ടി. മനുഷ്യൻ എല്ലായ്പ്പോഴും തന്നോടു ബന്ധപ്പെട്ടു ജീവിക്കുവാൻ ദൈവം ആഗ്രഹിക്കുന്നു. എന്നാൽ 'സ്വാർത്ഥത' മനുഷ്യനെ ദൈവത്തിൽനിന്നും അകററി. ആ വിധത്തിൽ അന്യവൽക്കരിക്കപ്പെട്ട മനുഷ്യനെ വീണ്ടെടുക്കുവാൻ ദൈവം പ്രവാചകന്മാരെ നിയോഗിച്ചു. പ്രവാചകശബ്ദം ശ്രവിച്ച മനുഷ്യൻ ദൈവത്തോടു നിരക്കുവാൻ ശ്രമിച്ചു. അതിൻെറ ഫലമായി യാഗപീഠങ്ങൾ ഉയർന്നു. അങ്ങനെ യാഗപീഠങ്ങൾ ദൈവവുമായി സംസർഗ്ഗം ചെയ്യുന്നതിനുള്ള വേദിയായി. തിന്മ പ്രവർത്തിച്ചിട്ടും ദൈവം തങ്ങളെ സ്നേഹിക്കുന്നുയെന്നു മനസിലാക്കിയ മനുഷ്യൻ യാഗവേദിയിലൂടെ ദൈവത്തെ പ്രസാദിപ്പിക്കുവാൻ ഒരുമ്പെട്ടു. തൻമൂലം യാഗവേദികൾ ആരാധനാസ്ഥലങ്ങളായി മാറി. ജീവിതവിശുദ്ധിയിൽനിന്നും ഉള്ള യാഗങ്ങളും ആരാധനകളുമാണ് ദൈവം പ്രതീക്ഷിച്ചത്, പക്ഷേ മനുഷ്യൻ ആരാധനയുടെ അർത്ഥം വികൃതമാക്കി. ദൈവകല്പന ലംഘിച്ച മനുഷ്യൻ ആരാധനയെ വെറും ഒരു ചടങ്ങായി മാററി, കർമ്മാനുഷ്ഠാനങ്ങൾ മാത്രമായ ആരാധനയെ മനുഷ്യൻ ചെയ്യുന്ന തിന്മകളുടെ കടം വീട്ടുന്നതിനുള്ള ഉപാധിയാക്കിത്തീർത്തു. ജീവി

രിഞ്ഞുനിന്നു വഴക്കു പറഞ്ഞു. അടുത്തതായി 'നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ!' എന്നു പറഞ്ഞപ്പോൾ, അവർ 'ആമ്മീൻ' പറഞ്ഞ സംഭവും പറഞ്ഞുകേട്ടു. ഒരിക്കലും പള്ളിയിൽ വരാറില്ലാത്ത ഒരു ചെറുപ്പക്കാരൻ വികാരിയച്ചൻെറ നിർബന്ധപ്രകാരം ഒരു ഞായറാഴ്ച കുർബാന കാണാൻ വന്നു. പക്ഷെ, ഇടക്കിടെ ഒരു പയ്യൻ ചെന്ന് ഒരു തുണികൊണ്ട് മറയ്ക്കുന്നതുകൊണ്ട് കുർബാന മുഴുവൻ കണ്ടില്ല. എന്ന് ആ ചെറുപ്പക്കാരൻ അച്ചനോടു പിന്നീടു പറഞ്ഞുവത്രെ. കെട്ടുറപ്പുള്ള ഭവനത്തിൽ, സമൂഹത്തിൽ ഇവയൊന്നും സംഭവിച്ചുകൂടാ. കെട്ടുറപ്പിന് പശകൂട്ടുന്ന ഘടകമാണ് ആദ്ധ്യാത്മികത.

## 6. സഹിഷ്ണത (Coping with Crisis)

പ്രശ്നങ്ങളും അവയിലൂടെ കഷ്ടതകളും ഒഴുകിയെത്തുന്ന വ്യാകുലസമ്പൂർണ്ണമായ ഒരു കാലയളവാണ് മനുഷ്യജീവിതം. സാക്ഷാത്തായ സമാധാനം എവിടെ കണ്ടെത്താം. എങ്ങിനെ എത്തിപ്പിടിക്കാം എന്നാണ് എല്ലാ മനുഷ്യരുടെയും പ്രശ്നം. ഓരോരുത്തരും ഓരോ കമ്പുകളിൽ എത്തിയിരിക്കുന്നു; തത്തിക്കയെറാൻ ശ്രമിക്കുന്നു എന്നു മാത്രം. കഷ്ടതകളിൽ ഭഗ്നാശയരാവുന്നവരുണ്ട്: ഈർഷ്യയും മോഹഭംഗവും വന്ന്, ബുദ്ധിനാശത്തിലും, മൃത്യുവിലും ചെന്നുപെടുന്നവരുണ്ട്; ക്ഷമയോടെ ദൈവാശ്രയത്തോടെ പ്രശ്നങ്ങളെ നേരിടുന്നവരും കുറവല്ല! ഏതു കഷ്ടതയും പ്രയാസവും സഹിച്ചും, നിശ്ചയിച്ച് ഉറപ്പിച്ചിട്ടുള്ള തത്വങ്ങളെത്തന്നെ അന്ത്യംവരെയും മുറുകെപ്പിടിച്ചും ജീവൻ കളഞ്ഞിട്ടുള്ള സാക്ഷികളുടെ വലിയ സമൂഹംതന്നെ നമുക്കുണ്ട്. തങ്ങൾ സ്വയം സഹിക്കുകയും, തത്സമയംതന്നെ, മററുള്ളവരെ സന്മാർഗത്തിൽ പ്രബോധിപ്പിക്കുകയും ചെയ്യുന്ന മഹാരഥന്മാരും സഭയിലുടനീളം ഉണ്ടായിട്ടുണ്ട്. പൗലോസിനെയും ശീലാസിനെയുംപോലെ ആമത്തിലിട്ടു കാരാഗ്രഹത്തിൽ കിടക്കുമ്പോഴും അർദ്ധരാത്രിയിലും ദൈവത്തെ സ്തുതിക്കുവാനും സഹജീവികൾക്ക് ആശ്വാസം പകരുവാനും സ്വയം നുകരുവാനും കുടുംബാംഗങ്ങൾക്ക് കഴിയുമോ! എങ്കിൽ കെട്ടുറപ്പുള്ള ഭവനത്തിൻെറ മേൽക്കൂരയായി അതിനെ കണക്കാക്കാം.

മേൽപറഞ്ഞ എല്ലാ ഘടകങ്ങളും ഒത്തുചേർന്നു എങ്കിൽ ഒരു 'കെട്ടുറപ്പുള്ള ഭവനം' പണിതു എന്ന് നമുക്ക് സമാധാനിക്കാം. അല്ലാത്തതൊക്കെ വെറും വീടുകൾ എന്നേ പറയാനൊക്കൂ. അവിടെ വല്ലപ്പോഴുമൊക്കെ പോയി ഇരിക്കുകയും കിടക്കുകയുമൊക്കെ ചെയ്യാം. പാർക്കാനൊക്കുകയില്ല! കെട്ടുറപ്പുള്ള ഭവനത്തിൻെറ കുളിർമ്മയും ധാവള്യവും കിട്ടുകയുമില്ല; എത്ര വലിയ കൊട്ടാരമായാലും! എത്ര കേമൻ ഉദ്യോഗസ്ഥനായാലും എത്ര പരിചയമുള്ള പണിക്കാരനായാലും, യഹോവ ഭവനം പണിയുന്നില്ലെങ്കിൽ പണിക്കാരൻെറ ശ്രമം വൃഥാവിലായിത്തീരും എന്ന കാര്യവും പ്രത്യേകമായി നാം ഓർത്തിരിക്കേണ്ടതുണ്ട്. ★

തശൈലിയും ആരാധനയും തമ്മിൽ യാതൊരു ബന്ധവുമില്ലാതെയായി. ആത്മാർത്ഥതയില്ലാത്ത ആരാധന മനുഷ്യന്റെ കൈമുതലായി. ഇവയെ പ്രവാചകരിലൂടെ ദൈവം ശാസിക്കുകയും വെറുക്കുകയും ചെയ്തു. തിന്മയുടെ സന്തതികളായി അധഃപതിച്ച മനുഷ്യനോട് യെശയ്യാപ്രവാചകൻ സംസാരിക്കുന്നത് വളരെ ശ്രദ്ധേയമാണ്. 'കാള തന്റെ ഉടയവനെയും കഴുത തന്റെ യജമാനന്റെ പുൽത്തൊട്ടിയേയും അറിയുന്നു. യിസ്രായേലോ അറിയുന്നില്ല. എന്റെ ജനം ഗ്രഹിക്കുന്നതുമില്ല. അയ്യോ പാപമുള്ള ജാതി, അകൃത്യഭാരം ചുമക്കുന്ന ജനം. ദുഷ്പ്രവൃത്തിക്കാരുടെ സന്തതി, വഷളായി നടക്കുന്ന മക്കൾ! (യെശയ്യ. 1: 3,4). ഈ വിധത്തിൽ അകൃത്യത്തിന്റെ അംശികളായവരുടെ ആരാധനയെ യഹോവ വെറുക്കുന്നുവെന്ന് പ്രവാചകൻ അറിയിച്ചു. 'നിങ്ങളുടെ ഹനനയാഗങ്ങളുടെ ബാഹുല്യം എനിക്ക് എന്തിന് എന്ന് യഹോവ അരുളിച്ചെയ്യുന്നു. മുട്ടാടുകളെക്കൊണ്ടുള്ള ഹോമയാഗവും തടുപ്പിച്ച മൃഗങ്ങളുടെ മേദസുംകൊണ്ട് എനിക്കു മതിവന്നിരിക്കുന്നു. കാളകളുടെയോ കുഞ്ഞാടുകളുടെയോ കോലാട്ടുകൊററന്മാരുടെയോ രക്തം എനിക്ക് ഇഷ്ടമല്ല. നിങ്ങൾ എന്റെ സന്നിധിയിൽ വരുമ്പോൾ എന്റെ പ്രാകാരങ്ങളെ ചവിട്ടുവാൻ ഇതു നിങ്ങളോടു ചോദിച്ചത് ആർ? ഇനി നിങ്ങൾ വ്യർത്ഥമായുള്ള കാഴ്ച കൊണ്ടുവരരുത്. ധൂപം എനിക്കു വെറുപ്പാകുന്നു. അമാവാസ്യയും ശബത്തും സഭായോഗം കൂടുന്നതും—നീതികേടും ഉൽസവയോഗവും എനിക്കു സഹിച്ചുകൂടാ. (യെശയ്യ. 1: 11—13). നീതികേടു പ്രവർത്തിക്കുകയും അർത്ഥമില്ലാത്ത ആരാധന അർപ്പിക്കുകയും ചെയ്യുന്ന ജനത്തെ വെറുക്കുന്ന ദൈവത്തെയാണ് പഴയനിയമത്തിലൂടെ വരച്ചുകാട്ടുന്നത്. ജനങ്ങളിൽനിന്ന് നീതിയിലധിഷ്ഠിതമായ ആരാധനയാണ് ദൈവം പ്രതീക്ഷിക്കുന്നത്.

എന്നാൽ മനുഷ്യൻ കഴിക്കുന്ന യാഗങ്ങൾ അർത്ഥമില്ലാത്തതാണെന്നു മനസിലാക്കിയ ദൈവം, പ്രവാചകരിലൂടെ സംസാരിച്ചുവെങ്കിലും പ്രവാചകശബ്ദം ശ്രവിക്കുന്നതിനും അനുസരിക്കുന്നതിനും മനുഷ്യൻ തയ്യാറായില്ല. മറുതലിച്ച് മൽസരിക്കുന്ന ജനതയെ നേർവഴിയിൽ നയിക്കുവാൻ ദൈവം തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേയ്ക്കയച്ചു. ആരാധന ദൈവവും മനുഷ്യനും സമ്മേളിക്കുന്ന വേദിയാണെന്നും ആദ്ധ്യാത്മികതയുടെ ചൈതന്യം തുളുമ്പുന്നതാകണം യഥാർത്ഥ ആരാധനയെന്നും കർത്താവു പഠിപ്പിച്ചു.

ആരാധനയേയും ആരാധനാലയത്തെയും വികലമാക്കുന്ന എല്ലാ ശക്തികളെയും കർത്താവ് വിമർശിക്കുകയും അതിനെതിരായി ശബ്ദിക്കുകയും ചെയ്തതായി വി. യോഹന്നാന്റെ സുവിശേഷം പന്ത്രണ്ടിന്റെ അഞ്ചുമുതൽ പതിനാറുവരെയുള്ള വാക്യങ്ങളിലൂടെ കാണുവാൻ സാധിക്കും. ദേവാലയത്തിന്റെ ഉദ്ദേശശുദ്ധിയേയും ആരാധനയുടെ ആവശ്യകതയേയും മാനിക്കാതെ ആരാധനാലയത്തെ ചൂഷണത്തിന്റെ വേദിയാക്കിയവരെ കർത്താവ് ശാസിക്കുകയായിരുന്നു ചെയ്തത്. അതോടൊപ്പം ആരാധനയിൽ സംബന്ധിപ്പാൻ വരുന്നവരെ ചൂഷണം ചെയ്യുന്നവരെയും കർത്താവ് തടഞ്ഞു. ആരാധനയിൽ പങ്കെടുക്കുന്നവർ തമ്മിലുള്ള ബന്ധം ദൃഢമാക്കേണ്ടതിന്റെ ആവശ്യകതയെപ്പററിയും കർത്താവ് വ്യക്തമാക്കി. സ്വന്തം സഹോദരനോടും സമസൃഷ്ടികളോടും വിശ്വസ്തതയും നീതിയും പുലർത്താതെ ആരാധനയിൽ പങ്കെടുക്കുന്നത് ശരിയായിരിക്കുകയില്ലെന്ന് തിരുവെഴുത്തുകളിൽക്കൂടി മനസിലാക്കു

## സുഭാഷിതങ്ങൾ

സന്തോഷമുള്ള വാക്കുകൾ അനേകം സ്നേഹിതന്മാരെ സമ്പാദിക്കുന്നു. ഇണക്കമുള്ള പെരുമാററം പരിചയത്തെ എളുപ്പമാക്കുന്നു. എല്ലാവരിൽനിന്നും അഭിവാദനം സ്വീകരിക്കുക. എന്നാൽ ഉപദേശമാകട്ടെ, ആയിരം പേരിൽ ഒരാളിൽനിന്നു മാത്രം. ഒരു സ്നേഹിതനെ സമ്പാദിക്കുമ്പോൾ അവനെ ശോധനചെയ്തുകൊണ്ട് ആരംഭിക്ക. എന്റെ മകനേ, നീ ബാല്യത്തിൽത്തന്നെ വിജ്ഞാനത്തിന്റെ ശിക്ഷണം അന്വേഷിക്ക; നീ നരയ്ക്കുമ്പോഴും അവളെ കാണും. കർത്താവിന്റെ കല്പനകൾ മനനം ചെയ്യുക. എല്ലാ സമയത്തും അവന്റെ ആജ്ഞകൾ പഠിക്കുക. എല്ലാ ദൈവിക പ്രതിവാദവും സന്തോഷത്തോടെ ശ്രദ്ധിക്ക. ശ്രദ്ധിക്കുവാൻ നിനക്ക് ഇഷ്ടമുണ്ടെങ്കിൽ നീ പഠിക്കും; നീ ശ്രദ്ധാലുവാണെങ്കിൽ നീ വിജ്ഞാനിയായിത്തീരും. നീ മരിക്കുന്നതിനുമുമ്പ് നിന്റെ സ്നേഹിതനു നന്മ ചെയ്യുക. അവനെ സഹായിക്കുന്നതിന് ആവോളം കൈനീട്ടുക. ഒരു പാപിയുടെ അധരങ്ങളിൽ ആരാധന അസ്ഥാനത്താണ്. വിജ്ഞാനത്തിന്റെ ബാഹ്യപ്രകാശനമാണ് ആരാധന.

ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ
(പ്രകാശഗിരി പള്ളി)



വാൻ സാധിക്കും. സമസൃഷ്ടികൾ തമ്മിലുള്ള സ്നേഹബന്ധത്തിലും ഐക്യത്തിലുംകൂടിയുള്ള ആരാധനയെയാണ് ദൈവം ഇഷ്ടപ്പെടുന്നത്. സഹോദരനുമായി, സമസൃഷ്ടികളുമായി അനുരഞ്ജനപ്പെടാതെ ആരാധനയിൽക്കൂടി ദൈവവുമായി സംസർഗ്ഗം ചെയ്യുവാനോ, ആരാധനയെ അർത്ഥവത്താക്കിത്തീർക്കുവാനോ സാധിക്കുകയില്ല. ദൈവം പിതാവും ആരാധനയിൽ പങ്കെടുക്കുന്ന ജനങ്ങൾ അവിടുത്തെ മക്കളുമായി കാണുമ്പോൾ, വിശ്വാസസാഹോദര്യത്തിലൂടെ മാത്രമേ ആരാധന അർത്ഥവത്താക്കാൻ കഴിയൂ. സാമൂഹ്യബന്ധത്തിൽ കഴിയുന്ന മനുഷ്യന്റെ സ്നേഹബന്ധത്തിന് കോട്ടംതട്ടിയാൽ ഒത്തൊരുമിച്ചു ദൈവത്തെ ആരാധിക്കുവാൻ സാധിക്കുകയില്ല. പിതാവാം ദൈവത്തിന്റെ സ്നേഹവും സമാധാനവും കൃപയും ആഗ്രഹിക്കുന്ന മനുഷ്യൻ സാമൂഹ്യബന്ധത്തിലെ വിള്ളലുകൾ മൂലം ചേതനയററവരാകുകയാണ്. സ്നേഹബന്ധത്തിൽ അധിഷ്ഠിതമായ ആരാധനയാണ് കർത്താവ് ആഗ്രഹിക്കുന്നതും പ്രതീക്ഷിക്കുന്നതും. ആത്മാർത്ഥതയില്ലാത്ത ആരാധകരെ കർത്താവ് കഠിനഭാഷയിൽ വിമർശിച്ചു. 'കപടഭക്തിക്കാരായ ശാസ്ത്രിമാരും പരീശന്മാരുമായുള്ളോരെ, നിങ്ങൾക്ക് ഹാ കഷ്ടം; നിങ്ങൾ കിണ്ടി കിണ്ണങ്ങളുടെ പുറം വെടിപ്പാക്കുന്നു. അകത്തോ കവർച്ചയും അതിക്രമവും നിറഞ്ഞിരിക്കുന്നു. കിണ്ടി കിണ്ണങ്ങളുടെ പുറം വെടിപ്പാക്കേണ്ടതിന്നുമുമ്പേ അവയുടെ അകം വെടിപ്പാക്കുക' (വി. മത്താ. 23: 25, 26). നീതിയിലധിഷ്ഠിതമായ ജീവിതത്തിനുവേണ്ടിയുള്ള ആത്മാർത്ഥമായ സമർപ്പണത്തിനുള്ള വേദിയാണ് ആരാധന.

ഈ വലിയ ദർശനത്തോടുകൂടിയുള്ള യാഗത്തെ ജീവനും ചൈതന്യവുമുള്ള ദൈവീകാരാധനയാകുവാൻ യേശുക്രിസ്തു യാഗങ്ങളുടെ മഹായാഗമായി. ക്രിസ്തീയ ആരാധനയുടെ കേന്ദ്രബിന്ദു ബലിയായിത്തീർന്ന യേശുക്രിസ്തുവാണ്. ആ കാരണത്താൽ ക്രൂശിക്കപ്പെട്ട യേശുവിൽ ഉറപ്പിക്കപ്പെട്ട ആത്മീയാനുഭവമാണ് ക്രിസ്തീയ ആരാധനയെന്നുള്ളത്. അതോടൊപ്പം ഉയിർത്തെഴുന്നേല്പിന്റെ സന്തോഷം അനുഭവവേദ്യമാക്കുന്ന വേദികൂടിയാണ് ആരാധന. പാപത്തിന് അടിമയായ മനുഷ്യനെ വീണ്ടെടുക്കുവാൻ യേശുക്രിസ്തു പരമയാഗമായി. ആ സത്യം ഏററുപറഞ്ഞുകൊണ്ട് അനുതപിക്കുന്നതിനും പാപമോചനം നേടി ദൈവത്തിന് സ്തുതിയും സ്തോത്രവും അർപ്പിക്കുവാനുള്ള സമയംകൂടിയാണ് ആരാധനയിലൂടെ ലഭ്യമാകുന്നത്. കർത്താവിന്റെ ക്രൂശുമരണത്തെ അനുസ്മരിപ്പിക്കുന്ന ശുഭമുഹൂർത്തമാണ് വി. കുർബാന. വി. കുർബാന എന്ന പരിശുദ്ധവും ദൈവീകവുമായ ആരാധനയിലൂടെ ദൈവീകസംസർഗ്ഗത്തിലേക്കു പ്രവേശിക്കുന്നു.

ഭൂതകാലത്തിന്റെ സ്മരണകൾ ഉണർത്തിക്കുകയും വർത്തമാനകാലം ദൈവഹിതത്തിനനുസരിച്ചു രൂപപ്പെടുത്തുകയും ദൈവരാജ്യത്തിന്റെ അനുഭവത്തിലേക്കു നീങ്ങുവാൻ സഹായിക്കുകയും ചെയ്യുകയെന്നുള്ളതുമാണ് ആരാധനയുടെ മുഖ്യലക്ഷ്യം. അങ്ങനെ ആരാധനയിലൂടെ ഒത്തുചേരുന്നവർ പ്രശ്നങ്ങൾ ഉള്ള ലോകത്തിലേക്കിറങ്ങുവാനും തയ്യാറാകേണ്ടിയിരിക്കുന്നു. ചിലർ ആരാധനയെ സുഖദായകമായ ഒരുകർമ്മമായിട്ടാണ് കാണുന്നത്. ആരാധനയിലെ ഗീതങ്ങളും മററും ഇക്കൂട്ടർക്ക് സുഖം പ്രദാനം ചെയ്യും എന്നതിൽക്കവിഞ്ഞ് അവർ മററു പ്രശ്നങ്ങളെപ്പററി ചിന്തിക്കുന്നില്ല. എന്നാൽ പ്രശ്നങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുവാനാണ് ആരാധന ആഹ്വാനം ചെയ്യുന്നത്. അങ്ങനെ ആരാധനയെപ്പററി വ്യക്തമായ ഒരു കാഴ്ചപ്പാടുണ്ടാകുകയും ആരോഗ്യകരമായ ഒരു സമീപനം ഉണ്ടാവുകയും ചെയ്യേണ്ടിയിരിക്കുന്നു.

—o—

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**




Sosamma Jacob, Shaldol.




Grace Joseph Nelson & Theodore.

ഗദ്യകവിത

# വിരൂപർക്കുള്ള സുവിശേഷം

## ഫാ. എബ്രഹാം ഉമ്മൻ, ബൊക്കാറോ

അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം
ഭൂവിൽ വിരൂപന്മാർക്കു സമാധാനം

മററുള്ളവർ നിങ്ങളെ സൗന്ദര്യഹീനർ എന്നു കരുതുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ എന്തെന്നാൽ സുന്ദരന്മാരേക്കാൾ ഭൂമിയിൽ ഏറെയുള്ളത് വിരൂപന്മാരത്രേ.

അന്യന്മാർ നിങ്ങളെ 'സുന്ദരന്മാ'രെന്ന് പുകഴ്ത്തുമ്പോൾ.

നിങ്ങൾക്ക് ഹാ കഷ്ടം, എന്തെന്നാൽ 'സൗന്ദര്യം' കേവലം തോന്നൽ മാത്രം!

കരിക്കട്ട കഴുത്തിലണിയാൻ മോഹമാർക്കുമില്ലെങ്കിലും അതേ രാസവർഗ്ഗത്തിലുള്ള വജ്രം (ക്രിസ്ററലൈസ്ഡ് കാർബൺ) ആഭരണമാക്കാൻ ആരും ഇഷ്ടപ്പെടും.

ഇണയ്ക്കുവേണ്ടിദാഹിച്ചുകരയുന്ന മാർജാര രോദനം

ആർക്കും കർണ്ണ പീയൂഷമല്ലെങ്കിലും, അതേ വികാരത്തിൽനിന്ന് ഉത്ഭവിക്കുന്ന കുയിലിൻെറ പാട്ടു കേട്ട് കോൾമയിർ കൊള്ളാത്തവരില്ല.

സൗന്ദര്യം വസ്തുമയമെന്ന് പറയുന്നവൻ മൂഢനത്രേ; യഥാർത്ഥ സൗന്ദര്യം ആത്മീകമത്രേ.

സൗന്ദര്യം എന്ന ആശയത്തിന് സുന്ദരമായ വസ്തുക്കളേക്കാൾ പുരാതനത്വം ഉണ്ട്.

നമുക്ക് സുന്ദരമായി തോന്നുന്ന പലതും ശേഷം ജനങ്ങൾക്ക് വിരൂപമായി തോന്നാമല്ലോ.

കറുത്ത നിറവും തടിച്ച ചുണ്ടും പിരിയൻ തലമുടിയുമുള്ള ആഫ്രിക്കൻ സുന്ദരി നമ്മുടെ അംഗനമാർ മൗലികൾക്കിടയിൽ ഒരു നോക്കുകുത്തിയായി മാറുകയില്ലേ?

സൗന്ദര്യം ആപേക്ഷികമാണ്.

കാല, ദേശ, വർഗ്ഗ, സംസ്ക്കാരങ്ങൾക്കനുസൃതമായി മാറിക്കൊണ്ടിരിക്കുന്ന പ്രതിഭാസമല്ലേ സൗന്ദര്യം?

'സുന്ദരമായ വസ്തു എന്നന്നേക്കും സന്തോഷദായകമാണ്' ഇത് കവി വാക്യം.

സന്തോഷം തരുന്നതെല്ലാം സുന്ദരമാണ് ഇത് ഇന്നിൻെറ പ്രായോഗിക തത്വം.

സ്ത്രീയുടെ മേനി സൗന്ദര്യാസ്വാദനത്തിൻെറ പേരിൽ ചൂഷണം ചെയ്യുന്ന കച്ചവട സമൂഹം അധഃപതനത്തിലേക്ക് അറിയാതെ ഗമിക്കുന്നു. ശാരീരിക സൗന്ദര്യം നശ്വരമാണ്. ശരീരം നശിക്കുമ്പോൾ അതിൻെറ സൗന്ദര്യവും ഇല്ലാതെയാകുന്നു.

'സെക്സ്' സമം സുന്ദരം എന്ന് ചിന്തിക്കുന്നവൻ സംസ്കാരശൂന്യനത്രേ.

ജഡം 'വചന'ത്തെ ഗർഭം ധരിക്കുമ്പോഴേ ചൈതന്യപൂർണ്ണമാകൂ.

വജ്രമാണെങ്കിലും പ്രകാശരശ്മി അതിൽ പതിക്കാതെ വെട്ടിത്തിളങ്ങുവാൻ എങ്ങനെ കഴിയും?

വജ്രത്തിൽ പ്രകാശം പതിക്കുമ്പോൾ ശോഭിക്കുന്നെങ്കിലും ചാരത്തിൽ അത് പതിച്ചാൽ ശോഭിക്കുമോ?

കൂടുതൽ ഉയർന്ന ഒന്നിൻെറ 'ജഡധാരണം' മൂലം സാധാരണ വസ്തുക്കളിലുണ്ടാകുന്ന പരിവർത്തനമത്രേ സൗന്ദര്യം.

സൗന്ദര്യം ആസ്വദിക്കുന്നവൻ സഹൃദയൻ;
ആസ്വദിക്കാത്തവൻ ഹൃദയശൂന്യൻ.
പക്ഷേ ആസ്വാദനം കുലപാതകമായാലോ?

ആസ്വാദനത്തിൻെറപേരിൽ എത്രയോ പൂക്കൾ പിച്ചിച്ചീന്തപ്പെട്ടു!

സ്നേഹത്തിൽ മുഗ്ധമായിരിക്കണം ആസ്വാദനം.

സ്നേഹം വിരൂപ വസ്തുക്കൾക്കുപോലും രൂപവ്യത്യാസം വരുത്തി മനോഹരവസ്തുക്കളാക്കിതീർക്കുന്നു.

ഇത് സാർവ്വ ലൗകിക സുവിശേഷം.

—o—

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

Joy Laly & Jazly.



# ? സംശയങ്ങൾ ചോദിക്കുക

1) 2. തെസ. 2;15–ൽ പ്രമാണം എന്നത് വെട്ടി പാരമ്പര്യം എന്നാക്കിയും യോഹ 2. 4–ൽ 'തമ്മിൽ' എന്ന വാക്കു വിട്ടും സൺഡേസ്കൂൾ കുട്ടികളെ പഠിപ്പിക്കാമോ.

–(രാജൻ വറുഗീസ് കുളഞ്ഞികാരായ്മ)

ശരിയായ തർജ്ജമയാണു പഠിപ്പിക്കേണ്ടത്. പാരഡോസിസ് എന്നതിൻെറ തർജ്ജമ പ്രമാണമെന്നല്ല, 'പാരമ്പര്യം' എന്നാണ് ഇക്കാര്യം ബൈബിൾസൊസൈററിയെ ധരിപ്പിച്ചിട്ടുണ്ട്. അടുത്ത പരിഷ്ക്കരിച്ച പതിപ്പിൽ അതു ശരിയാക്കിയില്ലെങ്കിൽ നമ്മുടെ തർജ്ജമ വരുമ്പോൾ ശരിയാക്കാം. ഉള്ള വേദപുസ്തകത്തിനും തെററുതിരുത്തി പഠിപ്പിച്ചാൽ മതി തൽക്കാലം. 'എനിക്കും നിനക്കും എന്ത്' എന്നുമാത്രമേ ഗ്രീക്കിൽ ഉള്ളു. 'തമ്മിൽ' എന്നു ചേർത്തത് പഠിപ്പിക്കേണ്ടയാവശ്യമില്ല. മൂലഭാഷയാണു പഠിച്ചു പഠിപ്പിക്കേണ്ടത്.

2) വിശുദ്ധന്മാരുടെ ഫോട്ടോകൾ എന്തുകൊണ്ടു മദ്ബഹായിൽ വയ്ക്കുന്നില്ല? (Do)

വച്ചുകൂടാ എന്നു നിയമമില്ല. യേശുക്രിസ്തുവിൻെറ ഫോട്ടോ നടുക്കും മാതാവിൻെറയും പരിശുദ്ധന്മാരുടെയും ഫോട്ടോകൾ ഇടത്തും വലത്തും വയ്ക്കാവുന്നതാണ്. മെത്രാപ്പോലീത്തന്മാരുടെയും മററും ഫോട്ടോകൾ ഹാളിൽ വയ്ക്കും. പള്ളിയ്ക്കുള്ളിൽ പരിശുദ്ധന്മാരുടെതും.

3) മാവേലിക്കരയിൽ M. T. C. യിൽ വെക്കേഷൻ ക്ളാസിൽ പഠിച്ചു സർട്ടിഫിക്കററു വാങ്ങിയവർക്ക് നമ്മുടെ സഭയിലെ കൺവൻഷൻ യോഗങ്ങളിൽ പ്രസംഗിക്കുവാൻ അനുവാദമുണ്ടോ? (Do)

അവരുടെ മെത്രാപ്പോലീത്തന്മാരുടെ ഒരു കല്പനകൂടി വാങ്ങിയിട്ടു പ്രസംഗിക്കുന്നതാണ് നല്ലത്. രണ്ടാഴ്ച പഠിച്ചതുകൊണ്ടുമാത്രം സത്യവിശ്വാസമാണ് പ്രസംഗിക്കുന്നത് എന്നു പറയാമോ? അതിനാൽ മെത്രാപ്പോലീത്താ പരീക്ഷിച്ച് കല്പന തരും. 'ഞങ്ങൾ കല്പന കൊടുക്കാതെ ചിലർ ഞങ്ങളുടെ ഇടയിൽനിന്നു പുറപ്പെട്ടു നിങ്ങളെ വാക്കുകളാൽ ഭ്രമിപ്പിച്ചു നിങ്ങളുടെ ഹൃദയങ്ങളെ കലക്കിക്കളഞ്ഞു.' (അ. പ്രവൃ. 15.24) എന്നു യെരുശലേം സുന്നഹദോസിൽ ചൂണ്ടിക്കാണിച്ചിരിക്കുന്ന അപകടം ഇന്നും നടക്കുന്നു. ശിശുസ്നാനം ശരിയല്ല; വാങ്ങിപ്പോയവരുടെ മദ്ധ്യസ്ഥത ആവശ്യമില്ല എന്നൊക്കെയും പറഞ്ഞു പാവപ്പെട്ടവരെ കലക്കുന്നവരെ വിലക്കണം. M.T.C. ത്രിവൽസരപഠനം കഴിഞ്ഞവർക്ക് പ്രത്യേക കല്പനയുടെ ആവശ്യം ഇല്ല. അവരെ സഭയുടെ ഔദ്യോഗികസുവിശേഷകന്മാരായി അംഗീകരിച്ചിട്ടുണ്ട്.

4) 'കുർബാന' എന്ന വാക്കിൻെറ അർത്ഥം' (Do)

മത്താ. 15: 51–ൽ കൊർബ്ബാൻ (വഴിപാട്) എന്നു പറഞ്ഞിരിക്കുന്ന വാക്കുതന്നെയാണ് കുർബാന എന്നത്. അതിന് അർപ്പിക്കപ്പെട്ടത് യാഗം, സമർപ്പിതം, ബലി എന്നൊക്കെ അർത്ഥമുണ്ട്. ആദികാലങ്ങളിൽ കുർബാനയ്ക്കുള്ള അപ്പവും വീഞ്ഞും ജനങ്ങൾ വഴിപാടായി പള്ളിയിൽ കൊണ്ടുവന്നിരുന്നു. അതിൽനിന്ന് ഒരപ്പം എടുത്തു വാഴ്ത്തി കർത്തൃശരീരമാക്കി ജനങ്ങളുടെ വിശുദ്ധീകരണത്തിന്നും വീഞ്ഞ് കർത്തൃരക്തമാക്കി അവരുടെ ദൈവീകരണത്തിനും കൊടുക്കുന്ന പതിവായിരുന്നു നിലനിന്നത്.

5) നമ്മുടെ സഭയുടെ പേർ എന്താണ്? 'സുറിയാനി' എന്ന വാക്കു കൂടാതെ 'ഓർത്തഡോക്സ്' എന്നുമാത്രം ചില പള്ളികളിൽ ഉപയോഗിക്കുന്നത് ശരിയാണോ?

എം. എ. പൈലി റയ്പൂർ.

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

നമ്മുടെ സഭയുടെ പേര് 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ' എന്നാണ്. ഇതു മാററി ഇൻഡ്യൻ ഓർത്തഡോക്സ് സഭ എന്നാക്കണമെന്നു ചിന്തിക്കുന്നവരുണ്ട്. നാം സുറിയാനിക്കാരല്ലല്ലോ. ഇൻഡ്യാക്കാരാണല്ലോ. മററ് ഓർത്തഡോക്സ്സഭകൾ എല്ലാം ദേശീയപേരിലാണ് അറിയപ്പെടുന്നത്. (റഷ്യൻ, ഗ്രീക്ക്, റുമേനിയൻ, ബൾഗേറിയൻ.) എന്നാൽ ഇപ്പോഴത്തെ കേസുകൾ നിൽക്കുന്നിടത്തോളം ഭരണഘടനയിൽ പറയുന്ന ആദ്യം പറഞ്ഞ പേരുപയോഗിക്കുന്നതാണു നന്ന്.

6) Laucelet Andrews–ൻെറ വാചകമായി 'Nearer the Church farther from God' എന്ന ഉദ്ധരണി Times of India യിൽ വായിച്ചു. ഇതു ശരിയോ?

എ. ഓ. ഐസക്ക്, റെണ്ണുക്കോട്.

ആംഗ്ലേയസഭയിലെ ഒരു ഭക്തനായിരുന്നു Laucelet Andrews അദ്ദേഹമാണോ ഈ പഴഞ്ചൊല്ലുണ്ടാക്കിയതെന്നറിഞ്ഞുകൂടാ.

ഏലിയുടെ മക്കൾ ദൈവാലയത്തിനകത്തു ജീവിച്ചപ്പോൾ ചെയ്തപാപങ്ങൾ ഈ പഴഞ്ചൊല്ലിന് ഒരു കാരണമായിരിക്കാൻ സാദ്ധ്യതയുണ്ട്. ഇതൊരു നല്ല മുന്നറിയിപ്പാണ്. 'Familiarity breads Condempt' എന്ന ചൊല്ലും ശരിയാണ്. ആളുകളെ തൂക്കിലിടുന്ന ആരാച്ചാരന്മാർക്കു ഹൃദയം കഠിനമാകാൻ സാദ്ധ്യതയുണ്ട്.

എന്നാൽ സഭയും പള്ളിയും ദൈവവും ഒരുമിച്ചു പോകയില്ല എന്ന ചിന്ത ആപൽക്കരമാണ്.

അനുഭവസംവാദം:

# വാങ്ങിപോയവർ നമ്മോടുകൂടെ

മനോജ്, കടമ്പാ

ഒരു പുതിയ പംക്തി ആരംഭിക്കുന്നു. 'അനുഭവസംവാദം' എന്ന പേരിൽ ഇത്തരം ചില അനുഭവങ്ങളും അഭിപ്രായങ്ങളും വായനക്കാർക്കുള്ളത് എഴുതി അയക്കാം. ഈ പംക്തിയിൽ പ്രസിദ്ധീകരിക്കുന്ന ലേഖനങ്ങൾക്ക് എഴുതി കാർക്കായിരിക്കും ഉത്തരവാദിത്വം. പത്രാധിപർ എല്ലാ അഭിപ്രായത്തോടും യോജിക്കുന്നു എന്നർത്ഥമില്ല. —പ.

ഏകദേശം മുപ്പത് (30) വർഷങ്ങൾക്ക് മുമ്പ് നടന്ന ഒരു കൊച്ചു സംഭവം. തിരുവല്ലായിൽ പനമ്പുകൊണ്ടു മറച്ച് ഓലമേഞ്ഞ വീട്ടിൽ താമസിച്ചുകൊണ്ടിരുന്ന പിതാവും മാതാവും ഒന്നരവയസുള്ള ഒരാൺകുഞ്ഞും അടങ്ങുന്ന കുടുംബം. കുടുംബനാഥൻ നിത്യവും ജോലി കഴിഞ്ഞ് വീട്ടിൽ മടങ്ങിയെത്തുമ്പോൾ രാത്രി ഏകദേശം പത്തുമണിയോളമാകും.

മഴക്കാലത്തിന്റെ ഒരു ദിവസം പതിവുപോലെ കുടുംബനാഥൻ താമസിച്ചു വീട്ടിൽ വന്നെത്തി. അന്തരീക്ഷം ആകപ്പാടെ വ്യത്യാസപ്പെട്ടിരിക്കുന്നതായി അദ്ദേഹത്തിനു തോന്നി. വീടിന്റെ അങ്ങും ഇങ്ങും നിന്ന് പുകപൊങ്ങുന്നു. നേരിയ സംശയത്തോടെ അദ്ദേഹം ഭവനത്തിനുള്ളിലേക്കു കടന്നപ്പോൾ താടിക്ക് കൈയും കൊടുത്ത് ചിന്തിച്ചുകൊണ്ടിരിക്കുന്ന ഭാര്യയെ കാണുകയുണ്ടായി. കാര്യമെന്തെന്ന് അന്വേഷിച്ചപ്പോൾഅവർ പറഞ്ഞു: 'ഞാൻഅടുപ്പിന്റെ മുകളിൽ ഉണങ്ങുവാനായി വിറക് അടുക്കിവച്ചതിനുശേഷം കുഞ്ഞിനു മുലയും കൊടുത്തു കിടന്ന് ഉറങ്ങിപ്പോയി. ഞാൻ ഞെട്ടിയുണർന്നു; എന്റെ ആരോ ബലമായി പിടിച്ചെഴുന്നേൽപ്പിച്ച് വടക്കോട്ട് തിരിച്ചിരുത്തിയതായി അനുഭവപ്പെട്ടു. ഞാൻ നോക്കിയപ്പോൾ അടുക്കളയിൽനിന്നും തീ പൊങ്ങുന്നത് കണ്ടു. ഞാൻ ഓടി ചെന്നപ്പോഴേക്കും തീ അടുപ്പിനു മുകളിൽ അടുക്കിവെച്ചിരുന്ന വിറകിൽ പിടിച്ച്, വിറക് എരിഞ്ഞുതീർന്ന് മുകളിലേക്ക് ആളുകയായിരുന്നു. ഒരു നിമിഷം താമസിച്ചിരുന്നെങ്കിൽ വീടിനു മേഞ്ഞിരുന്ന ഓലയ്ക്ക് തീ പിടിക്കുന്നത് തീർച്ചയായിരുന്നു. ഞാൻ ഉടൻതന്നെ വെള്ളം ഒഴിച്ച് തീ അണച്ചു.' എന്നു പറഞ്ഞു.

അദ്ദേഹത്തിന് സത്യത്തിൽ അതിശയം തോന്നി, ആരായിരിക്കും ഈ പിടിച്ചെഴുന്നേൽപ്പിച്ചത് എന്നു ചിന്തിച്ചു. ഇങ്ങനെ ചിന്തിച്ചിരിക്കവെ ഒരു വെള്ളായം അകത്തുനിന്നും പുറത്തേക്കിറങ്ങുന്നതു കാണ്മാനിടയായി. അദ്ദേഹം വിളക്കെടുത്തുകൊണ്ട് പുറത്തേക്കിറങ്ങിയപ്പോൾ ആൾ മറഞ്ഞു. പക്ഷേ ആ സമയംകൊണ്ട് അദ്ദേഹത്തിന് ആളിനെ മനസിലായി. ആറ് (6) മാസംമുമ്പു മരിച്ചുപോയിരുന്ന അദ്ദേഹത്തിന്റെ പിതാവായിരുന്നു അത്.

ഭാര്യ 'എന്താണ് അന്വേഷിക്കുന്നത്?' എന്നു തിരക്കിയപ്പോൾ 'ഓ; ഒന്നുമില്ല' എന്നു മാത്രം പറഞ്ഞു. അവർ ഭയന്നാലോ എന്നു കരുതിയാണ് അങ്ങനെ പറഞ്ഞത്. പക്ഷേ രണ്ടു ദിവസങ്ങൾക്കുശേഷം അത് ഇന്ന ആളാണ് എന്നു പറഞ്ഞപ്പോൾ അവരും അതിശയിച്ചുപോയി.

മുകളിൽ പറഞ്ഞ കുടുംബനാഥൻ ഇപ്പോൾ കർണ്ണാടക സ്റേററിൽ താമസിക്കുന്നു. പതാവ് ഓർത്തഡോക്സ് ഇടവകക്കാരനാണ്.

വാങ്ങിപോയ പിതാക്കന്മാർ നമ്മെ സഹായിക്കുമെന്നുള്ളതിന് ഇതിൽപരം തെളിവിന് ആവശ്യമുണ്ടോ? ഇങ്ങനെയിരിക്കവെ അവരെ ഓർക്കുന്നതും; അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും അവരുടെ ആത്മാക്കൾക്ക് എത്ര ശാന്തിയും സമാധാനവും നൽകാവുന്ന കാര്യമാണ്.

—0—

എത്രയോ നല്ല ഏല്പിമാർ പള്ളിയിൽ നന്നായി ശുശ്രൂഷിച്ചിട്ടുണ്ട്. മക്കൾ ദൈവത്തിൽനിന്നകന്നെങ്കിലും.

ഭയത്തോടും വിറയലോടുംകൂടി കൈകാര്യം ചെയ്യേണ്ട മദ്ബഹായിൽ അതുകൂടാതെ പെരുമാറരുതെന്നും ഈ ചൊല്ലു നമ്മെ പഠിപ്പിക്കുന്നു.

—0—



# കുററസമ്മതം പാപവിമോചനത്തിലേക്കുള്ള വാതിൽ

ഫാ. ജോർജ് ഫിലിപ്പ്

നമ്മുടെ കർത്താവ് ശമര്യക്കാരിയുമായി സംസാരിച്ചപ്പോൾ, അവളുടെ രഹസ്യജീവിതത്തിലെ തകർച്ചയെ വളരെ വളരെ വിദഗ്ധമായ നിലയിൽ കൈകാര്യം ചെയ്ത് അവളെ പാപത്തിൽ നിന്ന് വിമുക്തയാക്കി ഒരു മിഷനറിയാക്കിത്തീർത്ത സംഭവം, വി. യോഹന്നാന്റെ സുവിശേഷം 4-ാം അദ്ധ്യായത്തിൽ നാം കാണുന്നു. ഇതിൽനിന്നും പല ഗുണപാഠങ്ങൾ നമുക്ക് പഠിക്കുവാനുണ്ട്.

'എനിക്ക് ഭർത്താവില്ല' എന്ന് അവൾ പറഞ്ഞത് തെററാണെന്ന് പറഞ്ഞ കർത്താവിന് അവളെ ശാസിക്കാമായിരുന്നു. എന്നാൽ കർത്താവ് അങ്ങനെ ചെയ്തില്ല. നീ പറഞ്ഞത് ശരിയാണെന്നും എന്നാൽ സത്യം ഇന്നതാണെന്നും പറഞ്ഞ് കർത്താവ് തന്റെ നിഗൂഢ ജ്ഞാനം വെളിപ്പെടുത്തി. ഇത് നമുക്ക് ഉത്തമമാതൃകയാണ്.

കർത്താവിന്റെ വചനത്തെ അവൾ നിഷേധിച്ചില്ല. അവളുടെ കുററസമ്മതമാണ് അവളെ പാപവിമോചനത്തിലേക്കും ആത്മീയ ഉയർച്ചയിലേക്കും വഴി നടത്തിയത്. കുററം സമ്മതിക്കേണ്ട അവസരങ്ങളിൽ നമ്മുടെ പ്രതികരണമെന്താണെന്ന് ഇത്തരുണത്തിൽ ചിന്തിക്കുന്നത് കൊള്ളാം. കുററം ചെയ്തിട്ടേ ഇല്ലെന്ന നിഷേധം ചിലപ്പോൾ നമ്മിൽ ഉണ്ടാകാം. നമ്മുടെ അഭിമാനം നഷ്ടപ്പെടുമെന്ന ചിന്തയായിരിക്കാം അതിന് കാരണം. കുററം ചെയ്തെന്ന് സമ്മതിച്ചാലും, ആ കുററത്തെ നീതീകരിച്ച് അഭിമാനം കാക്കാനുള്ള പരിശ്രമവും നമ്മിൽ ഉണ്ടാകാറുണ്ട്. അവിടെയും യഥാർത്ഥ കുററസമ്മതമില്ല. തൽഫലമായി പാപത്തിൽ നിന്നുമുള്ള യഥാർത്ഥ വിമോചനവും ശക്തിപ്രാപ്തിയും നമുക്ക് ലഭിക്കാതെ പോകുന്നു.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






Annamma Johnson. Zachariah, Kayamkulam. K. T. Varghese.







താമസിച്ചതിന് ക്ഷമാപണം
ഐസക്ക് പീററർ, മണലിൽ.

St. George School,
Chetpeter, Madras.

ബാലരംഗം

# യേശുനാഥന്റെ പൂന്തോട്ടം



കുഞ്ഞിച്ചായൻ

കുറെനാൾ മുമ്പ് കുഞ്ഞിച്ചായൻ എഴുതിയ ഒരു കത്തിൽ ഫ്രാൻസിസ് എന്ന ഒരു സന്യാസി പട്ടക്കാരന്റെ കഥ പറഞ്ഞിരുന്നത് നിങ്ങൾ ഓർമ്മിക്കുന്നുണ്ടോ? ക്രിസ്തീയ സ്നേഹംകൊണ്ട് ഒരു ഗ്രാമത്തിനു മുഴുവൻ വെളിച്ചം പകർന്നുകൊടുത്ത യഥാർത്ഥ ക്രിസ്തു ശിഷ്യൻ ആയിരുന്നു ഫ്രാൻസിസ് അച്ചൻ.

ഇപ്രാവശ്യം ഒരു ഗാന്ധിശിഷ്യന്റെ കഥ കുഞ്ഞിച്ചായൻ പറയാം. നമ്മുടെ രാഷ്ട്രപിതാവായ മഹാത്മജി ക്രിസ്തീയാദർശങ്ങൾ ജീവിതത്തിൽ പകർത്തിയിരുന്ന ഒരു മനുഷ്യസ്നേഹി ആയിരുന്നു. താൻ എന്തു പഠിപ്പിക്കുന്നുവോ അതു സ്വന്തം ജീവിതത്തിൽ പ്രായോഗികമാക്കാൻ അദ്ദേഹം ഹൃദയപൂർവം ശ്രമിച്ചിരുന്നു. പല നേതാക്കന്മാരും മഹത്തായ ആദർശങ്ങളെപ്പററി വാചാലമായി പ്രസംഗിക്കും. സുന്ദരമായി എഴുതും. പക്ഷേ, അവരുടെ ജീവിതത്തിൽ സത്യവും സ്നേഹവും ആദർശവിശുദ്ധിയും കണികാണാൻപോലും കഴിയുകയില്ല. ഏതു് ആദർശത്തെപ്പററി പ്രസംഗിക്കുന്നുവോ അത് ജീവിതത്തിൽ ആക്കുന്നവനാണ് മഹാൻ. കുഞ്ഞിച്ചായൻ അധികം നീട്ടുന്നില്ല. ഇനി കഥ പറയാം.

നാൻഹി എന്ന നിഷ്കളങ്കനായ ഒരു ബാലന്റെ കഥ. ഉത്തരപ്രദേശിലെ മുഗൾസറായി എന്ന ഗ്രാമത്തിലെ ഒരു സാധുകുടുംബത്തിലാണ് നാൻഹി ജനിച്ചത്. അച്ഛന്റെ പേര് ശാരദപ്രസാദ്. മാതാവിന്റെ പേരു് രാംദുലാരിദേവി. സാധുക്കളാണെങ്കിലും അവർ കറകളഞ്ഞ ഈശ്വരഭക്തരായി

ചില ഉദാഹരണങ്ങൾ പരിശോധിക്കാം. യഹൂദന്മാരിലുണ്ടായിരുന്ന പല കുററങ്ങളും കർത്താവ് അവർക്ക് വെളിപ്പെടുത്തിക്കൊടുത്തു. എന്നാൽ അതു നിമിത്തം അവർ മാനസാന്തരപ്പെടുവാനല്ല തന്നോടു കൂടുതൽ എതിർക്കുവാനാണ് ഇടയായത്. 'നിങ്ങൾ എന്നെ കൊല്ലുവാൻ അന്വേഷിക്കുന്നതെന്ത്' (വി. യോഹ. 7:19) എന്ന് താൻ ചോദിച്ചപ്പോൾ, അവർ പറഞ്ഞ മറുപടി ശ്രദ്ധിക്കുക. 'നിനക്ക് ഭൂതമുണ്ട്. ആര് നിന്നെ കൊല്ലുവാൻ അന്വേഷിക്കുന്നു' എന്ന് അവർ ഉത്തരം പറഞ്ഞു. കാഴ്ച പ്രാപിച്ച പിറവിക്കുരുടൻ കർത്താവിനെക്കുറിച്ചു സാക്ഷിച്ചപ്പോൾ, യഹൂദന്മാർ അത് സ്വീകരിച്ചില്ലെന്നുള്ളതും ഇവിടെ ശ്രദ്ധേയമാണ്.' കുരുടനായി പിറന്നവന്റെ കണ്ണ് ആരെങ്കിലും തുറന്ന പ്രകാരം ലോകം ഉണ്ടായതുമുതൽ കേട്ടിട്ടില്ല. ദൈവത്തിന്റെ അടുക്കൽനിന്ന് വന്നവനല്ലെങ്കിൽ അവന് ഒന്നും ചെയ്വാൻ കഴിയുകയില്ല. (വി. യോഹ. 9:32–33) എന്ന് അവൻ പറഞ്ഞപ്പോൾ അതിന് അവർ പറഞ്ഞ മറുപടി ഇപ്രകാരമാണ്. 'നീ മുഴുവനും പാപത്തിൽ പിറന്നവൻ നീ ഞങ്ങളെ ഉപദേശിക്കുന്നുവോ' (വി. യോഹ. 9:34)

ദാവീദ് രാജാവിന് നാഥാൻ പ്രവാചകൻ കുററബോധം നൽകിയതും വളരെ ബുദ്ധിയോടെയാണ്. നാഥാൻ ഒരു ഉപമ പറഞ്ഞു. അനന്തരം ആ ഉപമയിലെ കുററക്കാരൻ ദാവീദാണെന്നും വെളിപ്പെടുത്തി. ദാവീദ് ഉടനെ പശ്ചാത്തപിച്ചു പ്രാർത്ഥിച്ചു. ഊരിയാവിന്റെ ഭാര്യയെ തനിക്കായി എടുത്തതായിരുന്നു ദാവീദിന്റെ പാപം. ആ പാപത്തെക്കുറിച്ച് ദാവീദ് പശ്ചാത്തപിച്ചു. തൽഫലമായി ദൈവം അവന് പാപമോചനം നൽകി.

സക്കായിയുടെ ഭവനത്തിൽ ചെന്ന് അവനുമായി സംസാരിച്ചതും ഇവിടെ സ്മരണീയമാണ്. അവന്റെ ജീവിതത്തിൽ വന്ന വ്യത്യാസം അവന്റെ തീരുമാനത്തിൽനിന്ന് നാം മനസിലാക്കുന്നു. 'കർത്താവേ, എന്റെ വസ്തുവകയിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നുണ്ട്. വല്ലതും ചതിവായി വാങ്ങിയിട്ടുണ്ടെങ്കിൽ, നാലുമടങ്ങ് മടക്കികൊടുക്കുന്നു.' (വി. ലൂക്കോ 19. 8). എന്ന് അവൻ പറഞ്ഞു.

നമ്മുടെ ജീവിതത്തിലും പല കുററങ്ങളും കുറവുകളും ഉണ്ട്. അവയെക്കുറിച്ചുള്ള ബോധവും കുററസമ്മതവും നമ്മിൽ ഉണ്ടാകേണ്ടത്, പാപത്തിൽ നിന്നുള്ള വിമോചനത്തിന് അത്യന്താപേക്ഷിതമാണ്. 'തന്റെ ലംഘനങ്ങളെ മറച്ചുവയ്ക്കുന്നവന് ശുഭം വരികയില്ല. അവയെ ഏററുപറയുന്നവനോ കരുണ ലഭിക്കും' (സദൃ. 28. 13.) എന്ന് ജ്ഞാനിയായ ശലോമോൻ പറയുന്നു. ★



രുന്നു. കുട്ടിക്കാലം മുതൽതന്നെ നാൻഹിയുടെ ഹൃദയത്തിൽ ഈശ്വരവിശ്വാസം ആഴമായി വേരോടിയിരുന്നു.

കാശിക്കു സമീപമായിരുന്നു നാൻഹിയുടെ ഗ്രാമം. യഹൂദന്മാർക്കും ക്രിസ്ത്യാനികൾക്കും ജറുസലേംപോലെ, ഇസ്ളാം മതവിശ്വാസികൾക്ക് മെക്കപോലെ, കാശി ഹിന്ദുക്കളുടെ പുണ്യനഗരി ആയിരുന്നു. മാതാപിതാക്കളോടൊത്ത് ആ പുണ്യനഗരിയിൽ പോകുമ്പോൾ നാൻഹിയുടെ ഹൃദയം ആനന്ദംകൊണ്ടു തുടികൊട്ടുമായിരുന്നു.

ഗംഗാനദീതീരത്തെ വെൺമണൽത്തിട്ടയിൽ കൂട്ടുകാരുമൊത്ത് ഓടിക്കളിക്കുന്നതായിരുന്നു നാൻഹിയുടെ ഇഷ്ടവിനോദം. ചിലപ്പോൾ ഭാവിയെക്കുറിച്ചുള്ള മധുരസ്വപ്നങ്ങൾ നെയ്തുകൊണ്ട് ഗംഗാതീരത്തു മണിക്കുറുകളോളം ഇരിക്കും.

ഈശ്വരനോടുള്ള ഭക്തിയും സ്നേഹവും വർദ്ധിക്കുന്തോറും നാൻഹിയുടെ ഹൃദയത്തിൽ സമസൃഷ്ടങ്ങളോടുള്ള സ്നേഹവും ആർദ്രതയും വർദ്ധിച്ചുകൊണ്ടിരുന്നു. മാതാപിതാക്കളുടെയും ബന്ധുജനങ്ങളുടെയും വാൽസല്യം നുകർന്നുകൊണ്ട് അവൻ വളർന്നു. അധികനാൾ അഛന്റെ വാൽസല്യം അനുഭവിക്കാൻ നാൻഹിക്കു ഭാഗ്യം ഉണ്ടായില്ല. അഛന്റെ മരണം ആ കുടുംബത്തെ ദു:ഖത്തിന്റെ ഇരുട്ടിലാഴ്ത്തി. പക്ഷേ ആ ഇരുളിൽപ്പോലും ദൈവത്തിൽനിന്ന് ആ കുടുംബം അകന്നില്ല; ദു:ഖവും പ്രയാസവും വരുമ്പോൾ ചിലർ ദൈവത്തിൽനിന്ന് അകലും. സമ്പത്ത് വർദ്ധിക്കുമ്പോഴും ദൈവത്തെ തള്ളിപ്പറയുന്നവരുണ്ട്. പക്ഷേ പ്രയാസങ്ങളുടെ നടുവിൽ നാൻഹിയുടെ കുടുംബം ദൈവത്തിന്റെ കരങ്ങളിൽ തങ്ങളെത്തന്നെ പൂർണ്ണമായും സമർപ്പിച്ചു. ഈശ്വരാരാധനയ്ക്ക് ആ കുടുംബം ഒരിക്കലും മുടക്കം വരുത്തിയില്ല.

നാൻഹി തന്റെ അമ്മയെ ആഴമായി സ്നേഹിച്ചു. അമ്മയുടെ നല്ല ഉപദേശങ്ങൾ ഇമ്പം തുളുമ്പുന്ന സംഗീതംപോലെ നാൻഹിയുടെ കാതുകളിൽ സദാ മുഴങ്ങിക്കൊണ്ടിരിക്കും. ചീത്ത കൂട്ടുകെട്ടിൽ ഏർപ്പെട്ട് തെററുകളിൽ വീഴാതിരിക്കാൻ എപ്പോഴും കൊച്ചുനാൻഹി ശ്രദ്ധിച്ചിരുന്നു. പല നല്ല കുട്ടികളും പുകവലി, മയക്കുമരുന്ന് മുതലായ തെററുകളിലേക്ക് വഴുതിവീഴുന്നത് ചീത്ത കൂട്ടുകെട്ടുകൊണ്ടാണ്. പക്ഷേ നാൻഹി ഒരു മാതൃകാബാലൻ ആയിരുന്നു.

നാൻഹിയുടെ ഗ്രാമത്തിൽ സുന്ദരമായ ഒരു തോട്ടം ഉണ്ടായിരുന്നു. പൂച്ചെടികളും ഫലവൃക്ഷങ്ങളും നിറഞ്ഞ മനോഹരമായ ഒരു തോട്ടം. നാൻഹിക്കും കൂട്ടുകാർക്കും ആ തോട്ടത്തിൽ കയറണമെന്നും, അണ്ണാറക്കണ്ണന്മാരെപ്പോലെ മരച്ചില്ലികളിൽ ചാടിക്കളിക്കണമെന്നും ആഗ്രഹമുണ്ടായിരുന്നു. പക്ഷേ തോട്ടക്കാരനെ ഭയന്ന് അവർ തോട്ടത്തിലേക്ക് എത്തിനോക്കാൻപോലും ഭയപ്പെട്ടിരുന്നു. ഒരു ദിവസം തോട്ടക്കാരൻ സ്ഥലത്തില്ലായെന്ന് നാൻഹിയുടെ കൂട്ടുകാരന് അറിവുകിട്ടി.

അവൻ കൂട്ടുകാരെയെല്ലാം വിളിച്ചുകൂട്ടി. എല്ലാവരുംകൂടി തോട്ടത്തിൽ കയറാൻ പരിപാടിയിട്ടു. കൂട്ടുകാരുടെ നിർബന്ധം വർദ്ധിച്ചപ്പോൾ നാൻഹിയും അവരുടെ കൂടെ ചേർന്നു. അനുവാദംകൂടാതെ തോട്ടത്തിൽ പ്രവേശിക്കുന്നതു വലിയ തെററാണെന്ന് ചിന്തിക്കാൻപോലും നാൻഹിക്കു കഴിഞ്ഞില്ല. ആ കുസൃതിക്കുട്ടന്മാരോടൊത്ത് അവനും തോട്ടത്തിൽ കയറിപ്പററി. കരിമ്പിൻവിളയിൽ കയറിയ ആനക്കൂട്ടത്തെപ്പോലെ അവർ ആ തോട്ടത്തിൽ വിഹരിച്ചു. ആട്ടവും പാട്ടും ചിരിയും കളിയുംകൊണ്ട് ആ തോട്ടം സജീവമായി. അപ്പോഴാണ് എവിടെയോ പോയിരുന്ന തോട്ടക്കാരൻ പാഞ്ഞെത്തിയത്. നാൻഹിയെ മാത്രമേ തോട്ടക്കാരനു പിടികിട്ടിയുള്ളു. മററുള്ളവരെല്ലാം ജീവനുംകൊണ്ടു പാഞ്ഞു. കിട്ടിയപാടെ നാൻഹിക്ക് ഒരു തൊഴി സമ്മാനിക്കാൻ തോട്ടക്കാരൻ മറന്നില്ല.

തൊഴികൊണ്ട് വേദന സഹിക്കാതെ നാൻഹി ഉറക്കെക്കരഞ്ഞു.

'ഞാൻ അച്ഛനില്ലാത്ത ഒരു കുട്ടിയാണ്' എന്നോടിങ്ങനെ ചെയ്യരുതേ. നാൻഹി തോട്ടക്കാരനോട് കേണപേക്ഷിച്ചു..

'ആങ്ഹാ! . അഛനില്ലാത്ത കുട്ടിയാണോ? എങ്കിൽ അക്കാരണംകൊണ്ടുതന്നെ കൂടുതൽ മര്യാദയോടെ പെരുമാറണം' തോട്ടക്കാരന്റെ ഉപദേശം നാൻഹിയുടെ ഉള്ളിൽ കൂർത്തമുനപോലെ തറഞ്ഞുകയറി.

വീട്ടിലേക്കു പോരുന്നവഴി തോട്ടക്കാരന്റെ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Dr. & Mrs. K. C. Chandy.

ഉപദേശം അവൻ പലവട്ടം ഉരുവിട്ടു. തോട്ടക്കാരനിൽനിന്നും തൊഴികിട്ടിയെങ്കിലും ആ തൊഴിക്കൊപ്പം നല്ല ഉപദേശവും കിട്ടി.

'ഇന്നുമുതൽ കൂടുതൽ മര്യാദയോടെ ഞാൻ ജീവിക്കും' കൊച്ചുനാൻഹി മനസിൽ പ്രതിജ്ഞ ചെയ്തു. തോട്ടക്കാരന്റെ ഉപദേശം അവൻ ജീവിതത്തിൽ പകർത്തി. പുസ്തകവായനയിൽ വളരെ തല്പരനായിരുന്നു നാൻഹി. നല്ല പുസ്തകങ്ങൾ നല്ല സ്നേഹിതന്മാരാണെന്ന് നാൻഹിക്ക് അറിയാമായിരുന്നു. നല്ല നല്ല പ്രസംഗങ്ങൾ കേൾക്കുന്നതും നാൻഹിക്ക് ഇഷ്ടമായിരുന്നു. ആദർശവിശുദ്ധിയുള്ള രാഷ്ട്രീയനേതാക്കൾ, ജീവിതവിശുദ്ധിയുള്ള സന്യാസിശ്രേഷ്ഠന്മാർ ഇവരുടെയെല്ലാം പ്രസംഗങ്ങളും ഉപദേശങ്ങളും അവന്റെ ജീവിതത്തിൽ വെളിച്ചം വിതറി. കൊച്ചുനാൻഹി വളർന്നു വളർന്ന് ഒരു വലിയ മനുഷ്യൻ ആയിത്തീർന്നു. അവസാനം ഇന്ത്യയുടെ പ്രധാനമന്ത്രിപദത്തിലേക്കുയർന്നു.

തോട്ടക്കാരന്റെ തൊഴികൊണ്ട ആ കൊച്ചുനാൻഹിയാണ്, നെഹ്റുവിനുശേഷം ഇന്ത്യയുടെ പ്രധാനമന്ത്രി പദം അലങ്കരിച്ച ലാൽ ബഹദൂർശാസ്ത്രി. അദ്ദേഹം പ്രതാപശാലിയായ ഒരു പ്രധാനമന്ത്രി ആയിരുന്നില്ല. ജീവിതലാളിത്യവും, ആദർശവിശുദ്ധിയും ആയിരുന്നു അദ്ദേഹത്തെ മഹാനാക്കിത്തീർത്തത്. അദ്ദേഹം യഥാർത്ഥ ഗാന്ധിശിഷ്യൻ ആയിരുന്നു. മഹാത്മഗാന്ധി പഠിപ്പിച്ച പാഠങ്ങൾ ജീവിതത്തിൽ അദ്ദേഹം പകർത്തി. മഹാത്മജിയെപ്പോലെ ശാസ്ത്രിജിയും ഒരു ഒക്ടോബർ 2–ാം തീയതിയാണ് ജനിച്ചത്. വർഷങ്ങൾക്കു മാറ്റമുണ്ടെന്നുമാത്രം. ഗാന്ധിജയന്തി ദിവസം തന്റെയും ജന്മദിനമായത് ഒരു മഹാഭാഗ്യം ആയി അദ്ദേഹം കരുതിയിരിക്കാം. തീർച്ചയായും അതു ഭാഗ്യംതന്നെ. ഒരു ആരാധകന് തന്റെ ആരാധനാമൂർത്തിയുടെ ജന്മദിനത്തിൽ ജനിക്കാൻ കഴിയുന്നതിൽ കവിഞ്ഞ് ഭാഗ്യം മറ്റെന്താണ്? ഗാന്ധിജിയുടെയും, ശാസ്ത്രിജിയുടെയും ജീവിതത്തിൽനിന്ന് നമുക്ക് പല ഉത്തമപാഠങ്ങളും പഠിക്കാൻ കഴിയും.

ശാസ്ത്രിജിയെക്കുറിച്ച് പല കാര്യങ്ങളും എഴുതാൻ കുഞ്ഞിച്ചായന് ആഗ്രഹമുണ്ട്. പക്ഷേ, കത്തു നീണ്ടുപോകുന്നതുകൊണ്ട് ചുരുക്കട്ടെ.

ശാസ്ത്രിജി ഗാന്ധിജിയുടെ കാൽചുവടുകളെ പിൻതുടർന്നു. ഫ്രാൻസിസ് അച്ചൻ യേശുനാഥന്റെ കാൽച്ചുവടുകളെ പിൻതുടർന്നു. ശാസ്ത്രിജി ഗാന്ധിശിഷ്യൻ. ഫ്രാൻസിസ് അച്ചൻ ക്രിസ്തു ശിഷ്യൻ.

കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ,

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Kunjumon & Family, Kottarakara. J. Susan, Madras.



Philip Kalyan. ഒരു വിശ്വാസി, ജഗൽപ്പൂർ. K. Varughese, Chacko. ഒരു വിശ്വാസി, കല്യാൺ.



# 'ക്രിസ്തു നമ്മുടെ സമാധാനം– നീതിനിഷ്ഠമായ ഒരു സമൂഹത്തിന്റെ നിർമ്മാണം'

**ഫിലിപ്പ് പി. ഏബ്രഹാം,** മൂന്നാം വർഷ സെമിനാരി വിദ്യാർത്ഥി

ഇക്കഴിഞ്ഞ ജൂൺ 4–ാം തീയതി മുതൽ 13–ാം തീയതിവരെ ഫിലിപ്പീൻസിന്റെ തലസ്ഥാനമായ മനിലയിൽ വച്ചു നടന്ന ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ (CCA) ഒൻപതാം അസംബ്ളിയുടെ മുഖ്യ ചിന്താവിഷയം 'ക്രിസ്തു നമ്മുടെ സമാധാനം – നീതിനിഷ്ഠമായ ഒരു സമൂഹത്തിന്റെ നിർമ്മാണം' (Christ our Peace: Building a just Society) എന്നതായിരുന്നു. ഏഷ്യയിലെ വിവിധ സഭകളിൽനിന്ന് നാനൂറിലധികം പ്രതിനിധികൾ പങ്കെടുത്ത ഈ അസംബ്ളിയിൽ ബൈബിൾ ക്ലാസുകൾ, ഗ്രൂപ്പ് ചർച്ചകൾ, ചിന്താവിഷയത്തിന്റെ സന്ദേശമുൾക്കൊള്ളുന്ന ആരാധന മുതലായവ ഉണ്ടായിരുന്നു. ഇവയിൽനിന്നുരുത്തിരിഞ്ഞ ചില ചിന്തകൾ ഇവിടെ കുറിക്കുന്നു.

ഏഷ്യൻമണ്ണ് ഇന്ന് അസ്വസ്ഥ മേഖലയാണ്. ഒട്ടു മിക്ക രാജ്യങ്ങളും ധാരാളം ആഭ്യന്തരപ്രശ്നങ്ങളെ നേരിടുന്നുണ്ട്. സംഘർഷപൂരിതമായ ഏഷ്യയിലെ സാധാരണ ജനങ്ങൾ വളരെ പീഡയനുഭവിക്കുന്നവരാണ്. എല്ലാ മനുഷ്യരും ആഗ്രഹിക്കുന്നത് 'സമാധാനം ആണ്'. എല്ലാവരും സമാധാനത്തിന്റെ സ്വച്ഛന്ദ വായു ശ്വസിക്കുന്ന ഒരു പൊൻപുലരിക്കുവേണ്ടി ഏഷ്യൻ മക്കൾ ദാഹിക്കുന്നു. ഈ പശ്ചാത്തലത്തിലാണ് 'ക്രിസ്തു നമ്മുടെ സമാധാനം' എന്ന വിഷയത്തെപ്പറ്റി നാം ചിന്തിക്കുന്നത്. ഈ വിഷയം മൂന്നു സംഗതികൾക്കാണ് ഊന്നൽ നൽകുന്നത്.

1. വിശ്വാസത്തിന്റെ പ്രഖ്യാപനവും സ്ഥിരീകരണവും. (ക്രിസ്തുവാണ് യഥാർത്ഥ സമാധാനം)
2. കൃത്യനിർവ്വഹണത്തിനായുള്ള ആഹ്വാനവും വെല്ലുവിളിയും. (നീതിയും സമാധാനവും ഉള്ള സമൂഹം സൃഷ്ടിക്കുക)
3. സമാധാനവും നീതിയും തമ്മിലുള്ള അഭേദ്യ ബന്ധം.

അനീതിയിൽ മുങ്ങിക്കുളിച്ച ഈ ലോകത്തിൽ നീതിയുടെ സംസ്ഥാപനവും, പരിരക്ഷണവും ആവശ്യമാണ്. 'സ്വർഗ്ഗരാജ്യത്തിന്റെ മിനിയേച്ചർ' എന്ന് നാം വിശ്വസിക്കുന്ന സഭയ്ക്ക് ഇതിൽ ഒട്ടും കുറയാത്ത ഒരു പങ്കുവഹിക്കുവാനുണ്ട്. സഭകൾ നടത്തിവരുന്ന പല സാമൂഹ്യപ്രവർത്തനങ്ങളിൽ ഒന്ന് എന്ന നിലയിലല്ല സമാധാനസ്ഥാപനത്തെ നാം കാണേണ്ടത്. പ്രത്യുത ആത്യന്തിക ചുമതലയായും മിഷന്റെതന്നെ ഭാഗമായും നാം പരിഗണിക്കണം.

സമാധാനത്തെപ്പറ്റിയുള്ള നമ്മുടെ ദർശനം പലപ്പോഴും വികലമാണെന്നുവേണം പറയുവാൻ. ശുഷ്ക്കവും സങ്കുചിതവുമായ അർത്ഥത്തിലാണ് 'സമാധാനം' എന്ന പദം നാം ഉപയോഗിക്കാറ്. പഴയനിയമത്തിൽ 'ഷാലോം' എന്ന പദത്തെയാണ് ഇംഗ്ളീഷിൽ Peace എന്നു ഭാഷാന്തരം ചെയ്തിരിക്കുന്നത്. സമാധാനത്തെപ്പറ്റിയുള്ള വേദപുസ്തകദർശനം നാം പഠിക്കുമ്പോഴാണ് നമ്മുടെ ദർശനത്തിന്റെ പോരായ്മകൾ നാം മനസിലാക്കുന്നത്. സമാധാനമെന്നതിന്റെ ഏതാണ്ട് മുഴുവൻ ആശയങ്ങളും വിശദീകരിക്കുന്ന ഒരു വേദഭാഗമാണ് യെശ. 32:1–4, 14–18. ഇതു കൂടാതെ 35–ാം അദ്ധ്യായം 65:17–25 എന്നിവയും പ്രസക്തങ്ങളാണ്. 'ഷാലോം' എന്താണെന്ന് ഇവിടെ വിവരിക്കുന്നു. അത് പൂർണ്ണതയുടെ (wholeness) ദർശനമാണ്; ഐക്യത്തിന്റെയും പരസ്പരബന്ധത്തിന്റെയും ദർശനമാണ്. എന്നാൽ സമാധാനത്തെപ്പറ്റി നമുക്കുള്ള കാഴ്ചപ്പാട് 'യുദ്ധമില്ലാത്ത, സംഘർഷമില്ലാത്ത, സംഘട്ടനമില്ലാത്ത അവസ്ഥ' എന്നായിരിക്കും.

മുഖ്യ ചിന്താവിഷയത്തെ കൂടുതൽ ആഴത്തിൽ പഠിക്കുമ്പോൾ അവിടെ ഉപയോഗിച്ചിരിക്കുന്ന നാലു വാക്കുകൾ ശ്രദ്ധേയമാണ്.

1) സമാധാനം 2) ക്രിസ്തു 3) നിർമ്മാണം.

---

യേശുനാഥനെക്കാൾ വലിയ ഗുരുവില്ല. ആ ഗുരുവിന്റെ വിലപ്പെട്ട വാക്കുകൾ വിശുദ്ധ വേദഗ്രന്ഥത്തിൽനിന്നും പഠിക്കാം. യേശുനാഥന്റെ ഉപദേശങ്ങൾ ജീവിതത്തിൽ പകർത്തുന്നതുകൊണ്ടാണ് മദർ തെരേസയെ ലോകം മുഴുവൻ ആദരിക്കയും ആരാധിക്കയും ചെയ്യുന്നത്. അദൃശ്യനെങ്കിലും കുളിർകാറ്റുപോലെ നമ്മുടെ സമീപത്തുനിൽക്കുന്ന ആത്മസ്നേഹിതനാണ് യേശുനാഥൻ.

സ്നേഹത്തിന്റെ പരിമളം പരത്തിയും വിശുദ്ധിയുടെ സൗന്ദര്യം പുലർത്തിയും നമുക്ക് യേശുനാഥനെ ആനന്ദിപ്പിക്കാം.

യേശുനാഥന്റെ തോട്ടത്തിലെ ഓമനപ്പൂക്കളേ നിങ്ങൾക്കു മംഗളം.

ഒത്തിരി സ്നേഹത്തോടെ,

സ്വന്തം കുഞ്ഞിച്ചായൻ.

—०—

## 1. സമാധാനവും നീതിയും

വേർപിരിച്ചുകാണാനാവാത്തവിധം പരസ്പരം ബന്ധപ്പെട്ടിരിക്കുന്ന രണ്ട് ആശയങ്ങളാണിവ. രണ്ടും പരസ്പരം അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. 'സമാധാനമുണ്ടാക്കുവാനായി നാം ശ്രമിക്കുന്നു എങ്കിൽ നീതിയ്ക്കായി പോരാടുക'. നീതിയുള്ള ഒരു സമൂഹത്തിനും വ്യവസ്ഥിതിക്കും മാത്രമെ സമാധാനം ഉണ്ടാക്കുവാൻ കഴിയൂ. അതുകൊണ്ടാണ് എബ്രായ ഭക്തകവി സങ്കീർത്തനം ചെയ്യുന്നത്, 'നീതിയും സമാധാനവും തമ്മിൽ ചുംബിക്കും' (സങ്കീ. 85:10) എന്ന്. നീതിയേക്കാൾ കവിഞ്ഞ അർത്ഥമാണ് സമാധാനത്തിനുള്ളത്. ഭൗതികവും ആത്മീകവും വൈയക്തികവും സാമൂഹ്യവുമായ എല്ലാ ജീവിതബന്ധങ്ങളേയും മുഴുവനായി അതുൾക്കൊള്ളുന്നു. എല്ലാ മനുഷ്യരും സാഹോദര്യത്തിലും ഐക്യത്തിലും ഒരു കുടുംബമെന്നപോലെ ജീവിക്കുന്ന പുതിയ ആകാശത്തിന്റെയും പുതിയ ഭൂമിയുടെയും ദർശനമാണത്. എല്ലാത്തരം അക്രമങ്ങളേയും ചൂഷണത്തേയും മർദ്ദനത്തേയും ഇല്ലായ്മ ചെയ്യുന്നതാവണം അത് യഹൂദ വിശ്വാസമനുസരിച്ച് യഹോവയും അവൻ തെരഞ്ഞെടുത്ത ജനവും തമ്മിൽ നടന്ന ഉടമ്പടിയുടെ അടിസ്ഥാനം സമാധാനത്തിൽ അധിഷ്ഠിതമായ ജീവിതമാണ്. ആ ബന്ധം പ്രഫുല്ലമാകുന്നത് നീതിയിലൂടെയാണ്.

## 2. ക്രിസ്തുവാണ് സമാധാനം

സമാധാനത്തിനുവേണ്ടിയുള്ള ശ്രമങ്ങൾ എല്ലാം കേവലം മാനുഷികം ആയിക്കൂടാ. പരമമായ സമാധാനം ക്രിസ്തുവാകുന്നു. പുതിയ നിയമത്തിൽ, സമാധാനത്തിന്റെ മൂർത്തിമദ്ഭാഗം നാം കാണുന്നത് ക്രിസ്തുവിലാണ്. ഒരർത്ഥത്തിൽ ദൈവരാജ്യം എന്നുതന്നെ പറയുന്നത് 'ഷാലോം' ആണ്. ക്രിസ്തുവിലും, അവന്റെ സ്വർഗ്ഗരാജ്യത്തിലുമാണ് 'ഷാലോം' ഉൾക്കൊള്ളുന്നതും സാക്ഷാത്കരിക്കപ്പെടുന്നതും. അതുകൊണ്ടാണ് പ. പൗലൂസ് ശ്ളീഹാ സാക്ഷിക്കുന്നത് ക്രിസ്തു നമ്മുടെ സമാധാനം എന്ന് (എഫെ. 2: 14).

യേശുക്രിസ്തു നമ്മെ വിളിക്കുന്നത് അവന്റെ സ്വർഗരാജ്യത്തിലേക്കാണ്. പർവതപ്രസംഗത്തിൽ സ്വർഗരാജ്യപ്രവേശനത്തിനുള്ള മാനദണ്ഡം വിവരിക്കുന്നുണ്ട്. 'സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാൻമാർ; എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും' (മത്താ. 5: 9). ക്രിസ്തു നമ്മുടെ സമാധാനം എന്നു നാം ഉദ്ഘോഷിക്കുമ്പോൾ, സമാധാനഭഞ്ജനം നടക്കുന്നിടത്ത് അത് പുനഃസ്ഥാപിക്കുവാനുള്ള ആത്മാർത്ഥമായ ആഗ്രഹവും പ്രവർത്തനവും നമ്മുടെ ഭാഗത്തുനിന്നും ഉണ്ടായേ തീരൂ. പ. പൗലൂസ് സാക്ഷിക്കുന്നു; 'അവൻ നമ്മുടെ സമാധാനം. അവൻ ഇരുപക്ഷത്തേയും ഒന്നാക്കി ചട്ടങ്ങളും കല്പനകളുമായ ന്യായപ്രമാണം എന്ന ശത്രുത്വം തന്റെ ജഡത്താൽ നീക്കി വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞത് സമാധാനം ഉണ്ടാക്കികൊണ്ട് ഇരുപക്ഷത്തേയും തന്നിൽ ഒരേ പുതുമനുഷ്യനായി സൃഷ്ടിപ്പാനും ക്രൂശിന്മേൽവച്ചു ശത്രുത്വം ഇല്ലാതാക്കി അതിനാൽ ഇരുപക്ഷത്തേയും ഏകശരീരത്തിൽ ദൈവത്തോടു നിരപ്പിപ്പാനും തന്നേ (എഫെ. 2: 14–16).

## 3) നീതിനിഷ്ഠമായ സമൂഹത്തിന്റെ നിർമ്മാണം
### (Building a Just Society)

യേശുക്രിസ്തു ലോകത്തിൽ അവതീർണ്ണനായത് 'സമാധാനപ്രഭുവായിട്ടാണ്. എന്നാൽ അവന്റെ ഈ ലോകവ്യാപാരത്തിലും ജീവിതത്തിലുടനീളം നാം കാണുന്നത് ഒരു ഏററുമുട്ടൽ ആണ്, ഒരു സമരം ആണ്. ഉദാഹരണത്തിന് കർത്താവു മരുഭൂമിയിൽവച്ചു നേരിടുന്ന പരീക്ഷകൾ സാത്താനുമായുള്ള ഒരുഗ്ര പോരാട്ടമാണ്. സാത്താന്യശക്തി വൈജയന്തി ആഘോഷിക്കുന്ന, അനീതിയുടെയും അന്യായത്തിന്റെയും കൂത്തരങ്ങായി മാറിയ ഈ ലോകത്തിൽ ഈ പൈശാചിക ശക്തികൾക്കെതിരെ സന്ധിയില്ലാ സമരം നാം നടത്തേണ്ടതാണ്. ജീവിതത്തിലുടനീളം യേശുവിന് ഈ സംഘട്ടനവും ഏററുമുട്ടലും ഉണ്ടായിരുന്നെങ്കിൽ, അന്തിമമായി കുരിശിൽവച്ച് എല്ലാ അന്ധകാരശക്തിതളേയും തോല്പിക്കുന്നുണ്ട്. ഇതുതന്നെയാണ് ഒരു ക്രിസ്ത്യാനിയുടെ ജോലിയും. നീതിയും സമാധാനവും ചുംബിക്കുന്ന ഒരു നല്ല സമൂഹം സൃഷ്ടിക്കാനായി നാം ഒരുങ്ങുമ്പോൾ പ്രതിലോമശക്തികൾ ഉണ്ടാകും. അവിടെ ഒരേററുമുട്ടൽ ആവശ്യമായി വന്നേക്കാം. ഇതിന്റെ അർത്ഥം സംഘർഷം സൃഷ്ടിക്കണമെന്നല്ല. പ്രത്യുത നീതിയുടെ സംസ്ഥാപനത്തിനും പരിപാലനത്തിനുംവേണ്ടി കണ്ണീരും, വിയർപ്പും, രക്തവും ഒഴുക്കേണ്ടിവരുമെന്നാണ്. ഒരുപക്ഷേ മരണംപോലും സംഭവിച്ചേക്കാം, 'നിയമത്തിന്റെയും ക്രമത്തിന്റെയും ഘടനകൾ മനുഷ്യനെ കീഴമർത്തി വയ്ക്കുന്നിടത്തെല്ലാം ദൈവവ്യാപാരം നടക്കുന്നത് സമാധാനത്തിന്റെ പേരിൽ സംഘട്ടനം സൃഷ്ടിച്ചുകൊണ്ടാണ്''.

സമാധാനത്തോട് ബന്ധപ്പെട്ട ഒരു ആശയമാണ് ജീവൻ. മലാഖി പ്രവാചകൻ പറയുമ്പോലെ 'അവനോടുള്ള എന്റെ നിയമം ജീവനും സമാധാനവുമായിരുന്നു (മലാ. 2;5). മനുഷ്യനോടുള്ള ദൈവിക ഉടമ്പടി ജീവന്റെയും സമാധാനത്തിന്റെയും ഉടമ്പടി ആണ്. ദൈവത്തിന്റെ ദാനമായ ജീവനെ ഊട്ടിയുറപ്പിക്കുന്നതാണ് ഇവിടെ 'ഷാലോം.' സമാധാനത്തിന്റെ ദൈവവും ജീവന്റെ ദൈവവും തമ്മിലുള്ള ബന്ധമെന്താണ്? പുതിയനിയമത്തിൽ ദൈവത്തിന്റെ സമാധാനദായകമായ ജീവനെ ക്രിസ്തുവുമായി ബന്ധിപ്പിച്ചിരിക്കുന്നു (എഫെ. 2:14). യേശുക്രിസ്തു വാഗ്ദാനം ചെയ്യുന്ന സ്വർഗ്ഗരാജ്യം സമാധാനവും ജീവനും ഒത്തിണങ്ങുന്നതാണ്. ജീവനുള്ള ദൈവത്തിലുള്ള വിശ്വാസത്തെ നാം പ്രകടമാക്കുന്നത് ജീവനാശകമായ ഘടനകളെയും സമ്പ്രദായങ്ങളെയും എതിർത്തു തോല്പിച്ചിട്ട് ജീവസംദായകമായ മൂല്യങ്ങളും ഘടനകളും സ്ഥാപനങ്ങളും പണിതുയർത്തുന്നതിലൂടെയാണ്.

(ഈ അസംബ്ളിയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധികൾ ആയി അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്കോപ്പാ, പ്രൊഫ. ജേക്കബ് ജോൺ, ശ്രീ. ഫിലിപ്പ് പി. ഏബ്രഹാം എന്നിവരും CCA ജനറൽ കമ്മററിയംഗം എന്ന നിലയിൽ ശ്രീമതി സാറാമ്മ ജേക്കബ്, URM പ്രതിനിധി റവ. ഫാ. ഫിലിപ്പ് തോമസ് (മലേഷ്യ) എന്നിവരും പങ്കെടുത്തു.)





# യേശുവിൽ ഞാൻ ജീവിക്കുന്നു

പോൾ സിനിരാജ് മുഹമ്മദ്

ദൈവകൃപ ഒന്നുമാത്രമാണ് എന്റെ പാപങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ട യേശുവിനെ വിശ്വസിക്കാൻ ഇടയായത്. ഇസ്ളാം മതത്തിൽ അതീവ തീക്ഷ്ണത പുലർത്തിയിരുന്ന ഞാൻ യേശുവിനെ ദൈവമായോ ക്രൂശിക്കപ്പെട്ടവനായോ ചിത്രീകരിക്കുന്നവരെ വെറുത്തിരുന്നു. അല്ലാഹു ജനിക്കപ്പെട്ടവനല്ലെന്നും, അവൻ പുത്രന്മാരെ ജനിപ്പിച്ചിട്ടില്ലെന്നും ഖുർ–ആൻ വ്യക്തമാക്കിയിട്ടുള്ളപ്പോൾ കേവലം ഒരു പ്രവാചകനെ ദൈവപുത്രനെന്നു വിശേഷിപ്പിക്കുന്നവരിൽക്കൂടി യേശുവിനെക്കുറിച്ചറിയാനും ഞാനാഗ്രഹിച്ചിരുന്നില്ല. യേശുവിനെ വിശ്വസിക്കാതിരുന്ന–അവനുമായി ഒരു ബന്ധവും ഇല്ലാതിരുന്ന–ആ പേരുപോലും കേൾക്കാൻ ആഗ്രഹിക്കാതിരുന്ന എനിക്ക് അവനെ എന്റെ കർത്താവും രക്ഷിതാവുമായി വിശ്വസിക്കാനും, പുത്രത്വത്തിന്റെ ആത്മാവിനെ പ്രാപിക്കാനും കൃപ ലഭിച്ചു. ഇതേ കൃപയാണ് ശിശുക്കൾക്കും വി. മാമോദീസായിലൂടെ വീണ്ടും ജനനം പ്രാപിച്ച് യേശുവിൽ വളരുവാൻ ഇടയാക്കുന്നത്.

തിരുവനന്തപുരം ജില്ലയിലെ കല്ലൂർ ജമാഅത്തിൽപ്പെട്ട പുരാതനമായ മുസ്ളീം തറവാട്ടിൽ ജനാബ് പി. കാസിംപിള്ള മാസ്ററുടേയും ഫാത്തിമാബീവിയുടെയും അഞ്ചുമക്കളിൽ നാലാമനായി 1954 മെയ് 25–ന് ഞാൻ ജനിച്ചു. ദുഃസ്വഭാവങ്ങളില്ലാതെയും, ഇസ്ളാം ദീനിനോടും തറവാടിനോടും ഭയഭക്തിയുള്ളവനായും ഞാൻ വളർന്നു. എന്നാൽ മാർ ഇവാനിയോസ് കോളേജിലെ വിദ്യാഭ്യാസജീവിതത്തിൽ സഹപാഠികൾ മുഖാന്തിരം പുകവലി, മദ്യപാനം, ചൂതാട്ടം, ഗുണ്ടായിസം, നഗ്നതാണ്ഡവം തുടങ്ങി എല്ലാ ആഭാസത്തരങ്ങൾക്കും അടിമയായിത്തീരുകയാണുണ്ടായത്. അതുനിമിത്തം മിത്രങ്ങളെക്കാളുപരി ശത്രുക്കളെ സമ്പാദിക്കാനും കോളേജധികൃതർക്കും സഹപാഠികൾക്കും തീരാശല്യമായി പരിണമിക്കാനും ഇടയായി.

ആ കാലഘട്ടത്തിൽ ചില വൈദികവിദ്യാർത്ഥികളാണ് യേശുവിന്റെ സന്ദേശം അടങ്ങുന്ന ലഘുലേഖകൾ എനിക്കു നൽകാൻ ധൈര്യപ്പെട്ടത്. യഹൂദന്മാരാലും ക്രിസ്ത്യാനികളാലും തിരുത്തപ്പെട്ടതെന്ന് ഇസ്ളാം മതം അനുശാസിക്കുന്നതും, പേരു പറയുന്നതുപോലും ഹറാമായി (നിഷിദ്ധം) കരുതുന്നതുമായ ബൈബിളിലെ വാക്യങ്ങ

ളാണ് ആ ലഘുലേഖയിൽ അടങ്ങിയിരിക്കുന്ന തെന്നു കണ്ടപ്പോൾ പരസ്യമായി അവരെ അധി പിച്ചുകൊണ്ട് ആ ലഘുലേഖകളെ വലിച്ചുകീറി മുഖത്തേക്കെറിഞ്ഞുകൊടുത്തു.

ക്രിസ്ത്യൻ മാനേജുമെൻറിൻെറ കീഴിലുള്ള ഒരു സ്ഥാപനത്തിൽ അതേ സഭയിലെ തന്നെ വൈദികവിദ്യാർത്ഥികളെ അധിക്ഷേപിച്ചതുമൂലം എന്നെ ഡിസ്മിസ് ചെയ്തേക്കുമെന്നു ഞാൻ കരുതി. എങ്കിൽ രക്തച്ചൊരിച്ചിലുണ്ടാക്കണമെന്ന തീരുമാനത്തോടെയാണ് പിന്നീട് ഞാൻ ക്ലാസിലേക്കു ചെന്നത്. എന്നാൽ ഞാനവഹേളിച്ച സഹോദരങ്ങൾ അങ്ങനെയൊരു കാര്യം നടന്നതായിപ്പോലും ചിന്തിക്കാതെ എന്നെ സ്വാഗതം ചെയ്യുകയും സ്നേഹത്തോടെ ഇടപെടുകയും ചെയ്തപ്പോൾ എന്നെ കബളിപ്പിക്കാനുള്ള തന്ത്രമായിരിക്കും അതെന്നു വിചാരിച്ച് ഞാനൊഴിഞ്ഞുമാറാൻ ശ്രമിച്ചു. ആ സമയം അവരിൽ മുതിർന്ന വ്യക്തി എൻെറ കാലിൽ കെട്ടിപ്പിടിച്ച് മാപ്പു ചോദിക്കുന്നതു കണ്ടപ്പോൾ ഞാൻ ശരിക്കും അന്ധാളിച്ചു. 'അയ്യോ! ഞാൻ നിങ്ങളോടാണു തെററു ചെയ്തത്. എൻെറ തെററിന് നിങ്ങളെന്നെ തല്ലിയാലും ഇത്തരം കടുംകൈ ചെയ്യരുതേ!' എന്നു നിലവിളിച്ചുകൊണ്ട് അവരെ എഴുന്നേല്പിച്ച ഞാൻ നിയന്ത്രണം വിട്ടു പൊട്ടിക്കരഞ്ഞുപോയി. റവ. ഡോ. ഗീവർഗ്ഗീസ് പണിക്കർ പ്രിൻസിപ്പാളായിരിക്കുമ്പോഴാണ് ഈ ഒരനുഭവത്തിനു ഞാൻ വിധേയനായത്.

അന്നു രാത്രി രണ്ടു വേദവാക്യങ്ങളിൽക്കൂടി പരിശുദ്ധാത്മാവ് എന്നിൽ പരിവർത്തിച്ചു. എൻെറ അറിവായ കാലം മുതലുള്ള സകല പാപവും ഒരു സ്ക്രീനിലെന്നപോലെ എൻെറ മുമ്പാകെ വെളിപ്പെടാൻ തുടങ്ങി. ആ പാപശാപങ്ങൾ എന്നെ ഇഞ്ചിഞ്ചായി മഥിക്കുന്നതുപോലെയും, ഏതോ ഒരജ്ഞാതശക്തി അഗാധഗർത്തത്തിലേക്ക് എന്നെ വലിച്ചിഴയ്ക്കുന്നതുപോലെയും, അനുഭവപ്പെട്ടു. അന്ധകാരാവൃതമായ എൻെറ ശരീരത്തിൽനിന്നും ദുർഗന്ധം വമിക്കുന്നതായും, ക്ഷുദ്രജീവികൾ അതിൽക്കൂടി ഇഴഞ്ഞുനടക്കുന്നതായും എനിക്കു തോന്നി. രക്ഷപ്പെടുത്തുവാൻ ആരുമില്ല. ആ സന്ദർഭത്തിൽ തേജോമയനായ യേശു മേഘങ്ങളിൽ ഇറങ്ങിവന്ന് കൃപയാൽ എൻെറ ശരീരത്തിലെ പാപശാപങ്ങളെ സ്വയം ഏറെറടുത്തു. എനിക്കുവേണ്ടി അവൻ പാപമാക്കപ്പെട്ടു. എൻെറ വേദനകളെ അവൻ ചുമന്നു. ഞാൻ മരിക്കേണ്ടിയസ്ഥാനത്ത് അവൻ എനിക്കുവേണ്ടി ക്രൂശിക്കപ്പെടുന്നതും, മരണത്തേയും പാതാളത്തേയും തകർത്തുകൊണ്ട് വീണ്ടും തേജോമയനായി ഉയിർത്തെഴുന്നേല്ക്കുന്നതും എനിക്കു കാണിച്ചുതന്നു. എനിക്കുണ്ടായ അനുഭവം സ്വപ്നമായിരുന്നോ, ദർശനമായിരുന്നോ, വെളിപ്പാടായിരുന്നോ എന്നൊന്നും എനിക്കറിയില്ല. ഇവയിൽ ഞാൻ വിശ്വസിക്കുന്നവനും ആയിരുന്നില്ല. എന്നാൽ അന്നത്തെ അനുഭവം ക്രിസ്തുവിൽ എന്നെ പുതിയ സൃഷ്ടിയാക്കിത്തീർത്തു. എൻെറ പഴയ സ്വഭാവത്തിന് മാററം വന്നു. ജീവിതത്തിന് ഒരർത്ഥവും സമാധാനവും കിട്ടി.

എൻെറ അനുഭവം ഞാനാദ്യം അറിയിച്ചത് എൻെറ മാതാപിതാക്കളെയായിരുന്നു. വഴിപിഴപ്പിക്കുവാൻ പിശാച് നടത്തിയ തന്ത്രമാണെന്നവർ ആരോപിച്ചു. എന്നാൽ ഞാനുറച്ചുതന്നെ നിന്നു. അതുനിമിത്തം പീഡനങ്ങളും വധഭീഷണികളും ഏറെയുണ്ടായി. ശിരോമുണ്ഡനം നേരിടേണ്ടിവന്നു. കത്തിക്കുത്തേററു. ദേഹത്ത് ആസിഡ് സ്പ്രേ ചെയ്യപ്പെട്ടു. ബന്ധനസ്ഥനായി നിലവറയിൽ കഴിയേണ്ടിവന്നു. മർദ്ദനമേററു പല്ലു നഷ്ടപ്പെട്ടു. ഇവയെല്ലാം ക്രിസ്തുനിമിത്തം ലാഭമെന്നെണ്ണുവാനും, ശരീരത്തിൽ ചൂടടയാളമായി വഹിക്കുവാനും ലഭിച്ച ഭാഗ്യമായികരുതുന്നു. ചില മുസ്ലീം സഹോദരങ്ങൾകൂടി ക്രിസ്തീയ വിശ്വാസത്തിലേക്കു വരാൻ തുടങ്ങിയപ്പോൾ ഭവനത്തിൽനിന്നും സമുദായത്തിൽനിന്നും ഞാൻ പുറത്താക്കപ്പെടുകയാണുണ്ടായത്.

ഓർത്തഡോക്സ് സഭയിലെ ഫാ: കെ. എൽ. മാത്യുവൈദ്യനച്ചനുമായുള്ള വ്യക്തിപരമായ പരിചയത്താൽ വേദപുസ്തകത്തിലെ വിശ്വാസ സംബന്ധമായ പഠനങ്ങൾനടത്തുവാനും, 1984—ൽ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയുമായി ബന്ധപ്പെടുവാനും സാധിച്ചു. സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ ബ: സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പായുടെ പ്രത്യേകശിക്ഷണത്തിനുവേണ്ടി കൂറിലോസ് തിരുമേനി എന്നെ താല്പര്യപ്പെടുത്തുകയുണ്ടായി. അദ്ദേഹം എന്നെ പ. കാതോലിക്കാ ബാവായുമായി ബന്ധപ്പെടുത്തുകയും, പ. ബാവാ 'പോൾ' എന്ന പേരു നൽകി എന്നെ സഭാംഗമായി സ്വീകരിക്കുകയും ചെയ്തു. എന്നെ വിവാഹിതനാക്കിയതും, എൻെറ ഇരുകുഞ്ഞുങ്ങളേയും മാമ്മോദീസ മുക്കിയതും ബാവാ തിരുമേനിയായിരുന്നു. പുരാതന റോമൻ കത്തോലിക്കാ വിശ്വാസത്തിൽ ജനിച്ചുവളർത്തപ്പെട്ട എൻെറ സഹധർമ്മിണി വിവാഹത്തെത്തുടർന്നാണ് ഓർത്തഡോക്സ് സഭാംഗത്വം സ്വീകരിച്ചതെന്ന കാര്യം പ്രത്യേകം പ്രസ്താവ്യമാണ്.

കോട്ടയത്ത് ദേവലോകം കാതോലിക്കേററ് അരമനയ്ക്കു സമീപത്തുതന്നെ ഞാനും കുടുംബവും താമസിച്ചുവരുന്നു. സെൻട്രൽ ഭദ്രാസനത്തിലെ മാങ്ങാനം എബനേസർ ഓർത്തഡോക്സ് പള്ളിയാണ് ഞങ്ങളുടെ ഇടവക. പരിഹാസങ്ങളും പൈതരണികളും നിരവധിയുണ്ടെങ്കിലും സ്തുതി. ചൊവ്വാകപ്പെട്ട വിശ്വാസത്തോടെ ക്രിസ്തുവിൽ ഉറച്ചു മുന്നേറുവാനുള്ള ബലം അനുദിനം ലഭിക്കണമേ എന്നതാണെൻെറ പ്രാർത്ഥന. അവനിൽ ജീവിച്ച് അവനിൽത്തന്നെ ലയിക്കണമേയെന്നതാണെൻെറ പ്രത്യാശയും.

—0—



# സ്വർഗ്ഗം ഇഹത്തിലും പരത്തിലും

ഫാ. തോമസ് ചക്കിട്ടടം, തുമ്പമൺ

## 1) ആമുഖം

സമൂഹത്തിൻെറ തലപ്പത്തിരുന്ന ആദരവ് നേടി അവിസ്മരണീയനാകാനാഗ്രഹിക്കാത്തവരാരെങ്കിലുമിന്നുണ്ടെന്ന് ചിന്തിക്കാനാവില്ല. രാഷ്ട്രത്തലവന്മാർ മുതൽ കാഷായവസ്ത്രധാരികളായ സന്യാസികളിൽ പലരുംവരെ ഈ ആഗ്രഹം വച്ചുപുലർത്തുന്നുണ്ടെന്നുള്ളത് ഒരു സത്യം മാത്രമാണ്. ആഹാരം, വസ്ത്രം, പാർപ്പിടം ഇവ മൂന്നും ലഭ്യമായിക്കഴിഞ്ഞാൽ അടുത്തപടി സമൂഹത്തിലാദരണീയനായിത്തീരുവാനുള്ള വ്യഗ്രതയാണു കാട്ടുക. സമൂഹത്തിലങ്ങനെയായാലുള്ള നേട്ടമെന്താണെന്നു ചോദിച്ചാൽ അന്തിമവിശകലനത്തിൽ ചിന്തിക്കുന്നവരെല്ലാം പറയും ഒന്നുമില്ലെന്ന്. സമൂഹത്തിൻെറ ആദരവ് നേടണമെന്ന ആഗ്രഹത്തോടെ ഊണും ഉറക്കവുമൊഴിഞ്ഞ് പ്രവർത്തിക്കുന്ന ആളിനുപോലും പലപ്പോഴും അതു സഫലീകരിക്കാനാവാതെ മരണമടയേണ്ടതായി വന്നു എന്നുവരാം. എന്നാൽ സഹജീവികളുടെ ബഹുമാനം കാംക്ഷിക്കാതെ വെറും സൽപ്രവർത്തനോൽസുകരായി ജീവിതം നയിക്കുന്നവരെ ആദരവ് തേടിയെത്തി തലയിൽ കെട്ടിവെയ്ക്കപ്പെടുന്നതായിട്ടുമാണനുഭവം. നമ്മുടെ കർത്താവ് സഞ്ചരിച്ചിരുന്ന സ്ഥലങ്ങളിലെങ്ങും ആദരണീയനാവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചിരുന്നതായി രേഖകളൊന്നുമില്ല. ശിഷ്യഗണവും അതേ കാലടികളെയായിരുന്നല്ലോ പിൻതുടർന്നിരുന്നത്. നമ്മുടെ കർത്താവ് 25 മൈൽ ചുററളവിൽ മാത്രമായി സഞ്ചരിച്ചു പ്രവർത്തിച്ച അദ്ഭുതങ്ങളൊക്കെ ആരോരും അറിയരുതെന്നാഗ്രഹിച്ചിരുന്നതായാണ് സുവിശേഷങ്ങളിൽനിന്ന് ലഭ്യമാവുന്ന തെളിവ്. സ്വാർത്ഥതതീണ്ടാത്ത വിനയാന്വിതമായ ജീവിതംകൊണ്ട് പ്രശസ്തി അവിടുത്തെ തേടിച്ചെല്ലുകയായിരുന്നുവെന്ന് പറയേണ്ടതില്ലല്ലോ.

ഒരുവൻ ആഗ്രഹിക്കുന്നില്ലെങ്കിലും ആദരണീയനാകുന്നതിൻെറ മർമ്മം എന്താണെന്ന് ഏതാനും ഉദാഹരണങ്ങൾ എടുത്ത് ഒന്നപഗ്രഥിച്ച് നോക്കുകയാണ് ഈ ലേഖനലക്ഷ്യം.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



ജോയിസ്

ഒരു വിശ്വാസി തിരുവല്ല—13

ഷാജി, കല്ലട



K. J. George & Family, Bombay

Geevarghese Daniel, U. S. A.

## 2) ലൗകീകാഡംബരങ്ങൾ ആദരണീയനാക്കുമോ?

മണിമാളികകൾ പണിതുയർത്തി അതിൽ വസിക്കുകയും വിലകൂടിയ പട്ടുവസ്ത്രങ്ങൾ ധരിക്കുകയും ആഡംബരജീവിതത്തിന് മാററുകൂട്ടുന്ന ആഭരണങ്ങൾ അണിയുകയും അതിരുകവിഞ്ഞ വിലയുള്ള വാഹനങ്ങളിൽ സഞ്ചരിക്കുകയും ഒക്കെയല്ലെ ബഹുമാനമാർജിക്കാനുള്ള വഴിയെന്നാണ് സാധാരണക്കാർ ചിന്തിക്കാറുള്ളത്. ഇങ്ങനെയുള്ള ആഡംബരങ്ങളെക്കുറിച്ചെല്ലാം വിലയിരുത്തി നോക്കിയാൽ മനസ്സിലാകും ഈ വഴിക്കുള്ള പരിശ്രമങ്ങളൊന്നും മുൻസൂചിപ്പിച്ച കാര്യത്തിന് ഫലവത്താകയില്ലെന്ന്. കൊട്ടാരസാദൃശ്യമായ ഭവനങ്ങളിൽ വസിക്കുന്നവരുടെ മണിമാളികകളിലൊന്ന് കടന്നുചെല്ലാനെത്രപേരാഗ്രഹിക്കുമെന്ന് ചിന്തിച്ചുനോക്കുക. അതെ നിലയിലുള്ളവരല്ലാതെ മററാരും അതിനൊരുങ്ങുമെന്ന് വിചാരിക്കാനാവില്ല. ഇത്തരക്കാർ സമൂഹത്തിൽ വിരളമായിരിക്കെ കൊണ്ട് ഈ ഭവനങ്ങളൊക്കെ സന്ദർശിക്കാനാരുമില്ലാതെ ഒററപ്പെട്ടു കിടക്കുന്നതായാണനുഭവം. ചുരുക്കത്തിൽ ഒരുത്തനപ്രാപ്യമായവ അപരനുണ്ടെന്നു കണ്ടാൽ മുൻപറഞ്ഞ ആദരവ് ലഭ്യമാണോയെന്ന് ചിന്തിക്കുക.

## 3) നിസ്വാർത്ഥമായ ലളിത ജീവിതത്തിൻെറ മാററ്

സമൂഹത്തിൽ ബഹുഭൂരിപക്ഷമുള്ള സാധാരണക്കാരെ കാപട്യമില്ലാതെ ഉള്ളുതുറന്ന് നമ്മെപ്പോലെ സ്നേഹിക്കാൻ തുടക്കം കുറിക്കുന്ന നിമിഷത്തിൽ സമൂഹം നമ്മെ ആദരിക്കാനാരംഭം ഇടുമെന്നുള്ളതിന് രണ്ടു പക്ഷമില്ല. പക്ഷേ ഒരു കാര്യം നാം ഓർത്തിരിക്കേണ്ടതുണ്ട്. ഇതിനു തുടക്കം കുറിക്കുമ്പോൾ ആഡംബരങ്ങളോടെല്ലാം വിടപറയേണ്ടതായി വരുമെന്നുള്ളതാണാ വസ്തുത. എല്ലാ കാര്യങ്ങളിലും അവരെപ്പോലെയാകേണ്ടതുണ്ട് ആദരവ് പിടിച്ചുപററണമെങ്കിൽ. ഒരേ തൂവലുള്ള പക്ഷികളല്ലെ ഒന്നിച്ചുചേരൂ?

## 4) ദുഃഖിതരേയും രോഗികളേയും സന്ദർശിക്കുക

നമ്മുടെ ആശയും അഭിലാഷങ്ങളും ജീവിതശൈലിയുമെല്ലാം സാധാരണക്കാരുടേതുപോലെ ആയാലും പോരാ അവർക്കുണ്ടാകുന്ന കഷ്ടനഷ്ടങ്ങളിൽ പങ്കാളിയാകാൻകൂടി തയ്യാറായെങ്കിലെ അവരുടെ ആദരവിന് നാം പാത്രീഭൂതരാകൂ. ദുഃഖിതരുടെയും രോഗികളുടെയും വീടുകളിൽ കടന്നുചെന്ന് അതിലെ അന്തേവാസികളോടൊപ്പം പ്രാർത്ഥിക്കുകയും, സഹതപിക്കുകയും അവരെ സഹായിക്കുകയുമൊക്കെ ചെയ്തെങ്കിലെ അവരുടെ സ്നേഹബഹുമാനാദിതരം നമുക്കാർജിക്കാനാവൂ. 'ഞാൻ കേമൻ' നടിച്ച് ജീവിക്കുന്നു. നിങ്ങളിക്കിതൊന്നും ലഭ്യമല്ലെന്നാരറിയുന്നു. രോഗികളെയും ശോകമൂകരെയും സന്ദർശിക്കണമെന്നുള്ള സഭയുടെ ആഹ്വാനം നമ്മിൽ ഓരോരുത്തനെയും സമൂഹത്തിലാദരണീയനാക്കി സ്വർഗ്ഗാനുഭൂതിക്ക് ഈ ലോകത്തിൽവച്ചുതന്നെ തുടക്കം കുറിക്കാനല്ലെ?

## 5) അന്യരോടുള്ള പെരുമാററം സ്നേഹോഷ്മളമായിരിക്കണം

സഹജീവികളുടെ ആദരവാർജിച്ച് സ്വർഗ്ഗാനന്ദം ലഭിക്കാനായി മറെറാരു കാര്യത്തിൽക്കൂടി ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ട്. വ്യക്തികളുമായി നാം ഇടപെടുന്ന അവസരത്തിൽ അഭിപ്രായവ്യത്യാസമുണ്ടാകാനിടയുള്ള പ്രശ്നങ്ങൾ സംഭാഷണത്തിലുൾപ്പെടുത്താതിരിക്കാൻ ശ്രദ്ധിക്കണമെന്നുള്ളതാണത്. അഥവാ ഉന്നയിച്ചാലും അലോരസമുണ്ടാക്കുന്ന തരത്തിൽ, നാം മുന്നോട്ടുകൊണ്ടുവരുന്ന വസ്തുതയാണ് കൂടുതൽ ശരിയെന്ന് ശഠിച്ച് ഒരു തീരാവിവാദത്തിനൊരുങ്ങരുത്. ആ വിധത്തിൽ അപരന് വേദനജനിപ്പിക്കുന്നത് ആദരവ് നഷ്ടമാകാനെയുതകൂ. അങ്ങനെ നമ്മുടെ മനോസുഖം തൽക്കാലത്തെക്കെങ്കിലും നഷ്ടമാകയും ചെയ്യും.

## 6) ഒരുവനേയും–ശത്രുവിനെപ്പോലും–വെറുക്കാതിരിക്കുക

നമുക്കൊരു ശത്രു എങ്ങനെയെങ്കിലുമുണ്ടാകുന്നപക്ഷം ആ മനുഷ്യനെ കാണുന്ന മാത്രയിൽ ഉള്ളിലൊതുക്കിവച്ചിരിക്കുന്ന വെറുപ്പുകൊണ്ട് പുറംതിരിഞ്ഞുപോകുന്ന പെരുമാററ രീതി അനാരോഗ്യകരമെന്നുതന്നെയല്ല എതിരാളിയുടെ കോപാഗ്നിക്ക് എണ്ണ പകരുകയുമായിരിക്കും ഫലം. നേരെമറിച്ച് ശത്രുവിനെ കണ്ടുമുട്ടുന്ന നിമിഷത്തിൽ അവനോടൊപ്പം നമ്മുടെയൊരു സുഹൃത്തുണ്ടെങ്കിൽപോലും ആ മനുഷ്യനെ ഒരു നിമിഷനേരത്തേക്ക് വിസ്മരിച്ചുകൊണ്ട് ശത്രുവിൻെറ നേരെ തിരിഞ്ഞ് ഒരു ചെറുപുഞ്ചിരി സമ്മാനിച്ചാൽ അതുവരെയുണ്ടായിരുന്ന മുഴുവൻ വെറുപ്പും കോപവും അപ്പാടെ വിസ്മരിക്കാൻ വഴിതുറക്കുകയായിരിക്കും ഫലം. അങ്ങനെ സന്തുഷ്ടി കാട്ടുമ്പോൾ അതിന് കപടവേഷമുണ്ടായിരിക്കരുതെന്നുള്ള കാര്യം പ്രത്യേകമോർത്തിരിക്കേണ്ടതാണ്. ആരെയും നാം വെറുക്കാതിരിക്കുന്നപക്ഷം എവരും നമ്മുടെ സ്നേഹിതന്മാരായിരിക്കുമെന്നുള്ള കാര്യം വിസ്മരിക്കയുമരുത്. സ്നേഹത്തോടൊപ്പം ആദരവും സർവ്വസാധാരണമാണല്ലൊ. ഇതുകൊണ്ടുതന്നെയാണ് നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കണമെന്ന് പത്തു കല്പനകളിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നത്.

## 7) ദുർമ്മോഹങ്ങൾ ആദരവ് ലഭിക്കുന്നതിന് വിലങ്ങുതടി

ദുർമ്മോഹങ്ങളിലൊന്നായ ദ്രവ്യാഗ്രഹംകൊണ്ട് ജനസമ്മതി ലഭിക്കാതെവരിക സർവസാധാരണമാ



# സഭാ വാർത്തകൾ

### കവിയരങ്ങ്

കോട്ടയം: ഓർത്തഡോക്സ് വൈദികസെമിനാരി കലാസമിതിയുടെ ആഭിമുഖ്യത്തിൽ നടത്തിയ കവിയരങ്ങ് ഫാ. കോരുതു മല്പാൻ ഉദ്ഘാടനം ചെയ്തു. ഡീക്കൻ പി. കെ. ഗീവറുഗീസിൻെറ അദ്ധ്യക്ഷതയിൽ നടന്ന കവിസമ്മേളനത്തിൽ ഡീ. സാം കുട്ടൻ പേരൂർ, ഡീ. രാജൻ ജോർജ്, ഡീ. ജേക്കബ് മാത്യു, ഡീ. സാബു കുര്യാക്കോസ്, ബിജേഷ് ഫിലിപ്പ്, ജോൺ തോമസ് കരിങ്ങാട്ടിൽ, പി. എ. ഫിലിപ്പ്, രാജു സി. എം., തോമസ് സഖറിയ, രാജൻ നല്ലില, ജോസ് ചെമ്മൺ, ജോൺസൺ സി. എന്നിവർ കവിത അവതരിപ്പിച്ചു.

ഡീ. ജോർജ് പുലിക്കോട്ടിൽ കവിയരങ്ങ് അവലോകനം നടത്തി. ഡീ. ജോൺ പീററർ സ്വാഗതവും ഡീ. ജോസഫ് സി. കെ. നന്ദിയും പറഞ്ഞു.

### കശീശാപട്ടം നൽകി

മലബാർ ഭദ്രാസനത്തിൽപ്പെട്ട പാതിരിക്കോട് സെ. മേരീസ് ഇടവകാംഗം, ചെമ്പൂപറമ്പിൽ തോമസിൻെറ മകൻ അലക്സാണ്ടർ ശെമ്മാശ്ശന് 7–9–90–ൽ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പാതിരിക്കോട് പള്ളിയിൽവച്ച് കശീശാപട്ടം നൽകി.

### സ്വീകരണം നൽകി

ഷാർജാ പള്ളി സ്ഥാപക വികാരിയായിരുന്ന ഫാ. ജോർജ് പനയ്ക്കാമററത്തിന് ആഗസ്ററ് 17–ാം തീയതി ഇടവകയുടെ വകയായി ഒരു സ്വീകരണം നൽകി. സ്വീകരണയോഗത്തിൽ വികാരി ഫാ. സി. എം. കുറിയാക്കോസ് അദ്ധ്യക്ഷത വഹിച്ചു. കോശി കുര്യൻ, ജോയി മത്തായി, കുര്യൻ ഫിലിപ്പ്, മിസസ് ഏലിയാമ്മ ഗബ്രിയേൽ എന്നിവർ പ്രസംഗിച്ചു. ട്രസ്ററി ഏബ്രഹാം സഖറിയാ സ്വാഗതവും ഇട്ടിചെറിയാൻ കൃതജ്ഞതയും പറഞ്ഞു.

### പുതിയ ഇടവക

ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമനസുകൊണ്ട് 'മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പാരീഷ്' എന്ന് നാമകരണം ചെയ്ത് ദോഹയിൽ ഒരു പള്ളി കൂദാശ ചെയ്തിരിക്കുന്നു.

കൂദാശാനന്തരം പള്ളിഹാളിൽ ചേർന്ന യോഗത്തിൽ തിരുമനസുകൊണ്ട് അദ്ധ്യക്ഷത വഹിക്കുകയും തോമസ് ഫിലിപ്പ്, റോസമ്മ അച്ചൻകുഞ്ഞ്, ലാജി തരകൻ എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

---

ണ്. നമ്മുടെ ദ്രവ്യം സൂക്ഷിക്കാനൊരു പണപ്പെട്ടിയുണ്ടായിരിക്കരുതെന്നു പറഞ്ഞാൽ അതിൽ പലരും അമർഷം കൊള്ളാതിരിക്കില്ല. നേരായ വഴിയിൽകൂടി മാത്രം ലഭിച്ച പണമായിരുന്നാൽപോലും പണപ്പെട്ടിക്ക് താക്കോലുണ്ടായിരിക്കരുതെന്നാണ് ഈ വഴിക്കറിഞ്ഞിരിക്കേണ്ട വേറൊരു കാര്യം. ആ പണം ആർക്കും അപ്രാപ്യമായിരിക്കരുതെന്ന് ചുരുക്കം. ചില ഗൃഹങ്ങളിലൊക്കെയുള്ള പലതരം അസ്വസ്ഥതകൾക്കും കാരണം പണപ്പെട്ടി പൂട്ടി താക്കോൽ വീട്ടുടയവൻതന്നെ സൂക്ഷിക്കുന്നതാണ്. ഭാര്യയ്ക്കും മക്കൾക്കുപോലുമതിൽ കൈവയ്ക്കാൻ പററില്ലെന്നുവന്നാൽ അവരുടേതായ ആവശ്യങ്ങൾ നിറവേററാൻ ഇതിൽനിന്നും മോഷ്ടിക്കാനല്ലെ ഒരുമ്പെടു; പോകട്ടെ അതു വീട്ടുവളപ്പിനുള്ളിലെ കാര്യം മാത്രം. വീടിൻെറ അതിർത്തിക്ക് വെളിയിലുള്ളവർക്കും നമ്മുടെ പണപെട്ടിയിൽ കൈവയ്ക്കാൻ അവകാശം ലഭിക്കുന്ന സാഹചര്യം സൃഷ്ടിക്കുന്നപക്ഷം അവരെല്ലാം നമ്മുടെ ഉററ സ്നേഹിതന്മാരാകയില്ലെ? അപ്പോൾ ചോദിച്ചേക്കാം നാമെങ്ങനെ ജീവിക്കുമെന്ന്–പേടിക്കേണ്ട. നാം ആത്മാർത്ഥതയോടെ അങ്ങോട്ടു ചെയ്യുംപോലെ അന്യരും പ്രവർത്തിച്ചുകൊള്ളുമെന്ന് വേണം ഉറച്ചു വിശ്വസിക്കാൻ. നമ്മുടെ പണം ഒരെതിർപ്പും കൂടാതെ അപരൻ എടുത്തുകൊണ്ടുപോകുമ്പോൾ നമുക്ക് ബുദ്ധിമുട്ടുകളുണ്ടാകുന്നപക്ഷം ഈ ഔദാര്യം ലഭിച്ചിട്ടുള്ളവരാരും ഇതുകണ്ട് നിഷ്ക്രീയരായി നോക്കിനില്ക്കുകയില്ലെന്നു വേണം വിശ്വസിക്കാൻ. നമ്മുടെ കർത്താവും ശിഷ്യന്മാരും പണക്കാരായിരുന്നില്ലല്ലൊ. അവർക്കു വിശന്നപ്പോൾ വയലിൻെറ വരമ്പരികിൽനിന്ന് ഗോതമ്പുമണികളുതിർത്ത് ഭക്ഷിക്കുകയായിരുന്നു ചെയ്തത്. ധനസമ്പാദ്യങ്ങളൊന്നുമില്ലാതെ ജീവിതമവസാനിപ്പിച്ച് 2000 വർഷത്തോളം കഴിഞ്ഞിട്ടും ആദരണീയരായി അവരെയെല്ലാം ഇന്നും ലോകം കാണുന്നുണ്ട്. ഭൂമിയിൽ പിറന്നിട്ടുള്ള അനശ്വരന്മാരെല്ലാം കൊടും പട്ടിണിക്കാരോ അതു കൈമുതലായി സ്വീകരിച്ചവരോ ആയിരുന്നുവേന്നോർക്കണം. സോക്രട്ടീസ്, ശ്രീബുദ്ധൻ, മഹാത്മഗാന്ധി, കൺഫ്യൂഷ്യസ്, മററ് മതാചാര്യന്മാരുമെല്ലാം അത്തരക്കാരായിരുന്നല്ലൊ.

5 ലക്ഷത്തിൽപരം രൂപാ മുടക്കി വളരെ
മനോഹരമായി തീർത്തിട്ടുള്ള ഈ പള്ളിയിൽ
500—ൽ അധികം ആളുകാംക്ക് ആരാധനയിൽ
സംബന്ധിക്കാം.

## അദ്ധ്യാപക മീററിംഗ്

കുന്നക്കുരുടി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ
അദ്ധ്യാപകരുടെ സമ്മേളനം കോടനാട് സീയോൻ
ആശ്രമ പള്ളിയിൽവച്ച് 1990 ആഗസ്ററ് 26—ാം
തീയതി ഞായറാഴ്ച 2 മണിക്ക് വികാരി ഫാ.
സി. കെ. ഏബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ
കൂടി. ഭദ്രാസന ഡയറക്ടർ ഫാ. എം. വി. പൗ
ലോസ്, പി. കെ. ഗീവറുഗീസ് എന്നിവർ പ്ര
സംഗിച്ചു. എം. ഓ. ജോയി നിരൂപണക്ലാസ് എ
ടുത്തു. കെ. കെ. മാത്യു സ്വാഗതവും സി. ഏബ്രെ
ഹാം കൃതജ്ഞതയും പറഞ്ഞു.

---

## 8) ലോകം കീഴടക്കാൻ മോഹിച്ച ഭീകര ഭരണകർത്താക്കളെപ്പററി

ഭൂതലമെല്ലാം കീഴടക്കി തങ്ങളുടെ വരുതി
യിൽ നിർത്തിയതോ നിർത്താൻ മോഹിച്ചതോ
ആയ ഭീകര യോദ്ധാക്കളെയൊന്നുംതന്നെ ആരാധ്യ
രായി ലോകം ഇന്നു കാണുന്നില്ല. ഹിററ്ലർ,
മുസോളിനി, സ്ററാലിൻ ആദിയായവർക്കൊക്കെ
എത്രമാത്രം സ്വർഗ്ഗാനുഭൂതി ഈ ലോകത്തിൽ
വച്ച് ലഭിച്ചുകൊണ്ടിരുന്നു? മുൻപറഞ്ഞതരത്തിലു
ള്ള ഭരണകർത്താക്കളെല്ലാം പേടിച്ചുവിറച്ചു മാത്രമാ
യിരുന്നു ജീവിതം തള്ളിനീക്കിയിരുന്നത് എ
ന്നോർക്കണം. ഈ തരക്കാരുടെ പേരുകളൊക്കെ
ചരിത്രത്തിൻെറ താളുകളിൽ നിന്ന് മങ്ങിമറയാ
നും തുടങ്ങുകയല്ലെ? ദുർമോഹങ്ങാം ഒഴിച്ചു
നിർത്തണമെന്നുള്ള സഭയുടെ ആഹ്വാനം മനുഷ്യ
നെ ഭൂതലത്തിൽ ആദരണീയനാക്കി സ്വർഗ്ഗ
സുഖം നൽകാനാണെന്നല്ലെ വിശ്വസിക്കേണ്ടത്?

## 9) സൗമ്യമായ മുഖം മനുഷ്യനെ ആരാധ്യനാക്കുന്നു

എല്ലാററിലും ഉപരിയായി ദൈവഭക്തിയും
മനുഷ്യസ്നേഹവും സ്ഫുരിക്കുന്ന ഒരു മുഖഭാ
വമുണ്ടെങ്കിലെ ആരാദ്ധ്യനായി ആരെയും പരിഗ
ണിക്കൂ. അതു ലഭിക്കാൻ കാപട്യവേഷമണി
ഞ്ഞാൽ പററുകയില്ലെന്നുള്ള കാര്യം പ്രത്യേകം
ശ്രദ്ധാർഹമാണ്, മുഖമല്ലെ മനസിൻെറ കണ്ണാടി?
മനസിനൊത്ത മുഖമിരിക്കൂ. ഒരു നിമിഷംകൊ
ണ്ട് ലഭിക്കാവുന്നതല്ലീ മുഖമുദ്ര. ഒട്ടനവധിനാാം
സൽക്കർമ്മങ്ങാം ചെയ്ത് പാപരഹിതമായി ജീ
വിതം നയിച്ചാലെ അങ്ങനെയൊരു മുഖം ലഭിക്കൂ.
ചുരുക്കത്തിൽ പത്തുകല്പനകാം പാലിക്കുകയും
സഭയുടെ അനുശാസനങ്ങാംക്കൊത്തു ജീവിക്കയും
ചെയ്താലെ സമൂഹത്തിലാദരണീയനാവു. അങ്ങ
നെ മാത്രമെ ഈ ലോകത്തിൽ സ്വർഗ്ഗാനുഭൂതി
ലഭിക്കാൻ പററു. സ്വർഗ്ഗം ഇവിടെ ആരംഭിച്ച്
മറുലോകത്തിലേക്ക് നീങ്ങുകയത്രെ ചെയ്യുന്നത്.
ലോകം ആദരിക്കുന്നവരെസ്വർലോകംകൈവിടില്ല.

## അദ്ധ്യാപകസമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിൽപെട്ട ഇടവങ്കാട്ട്
ഡിസ്ട്രിക്ടിലെ സണ്ടേസ്കൂൾ അദ്ധ്യാപകരു
ടെ ഏകദിനസമ്മേളനം ചെറിയനാട് സെ. ജോർജ്
പള്ളിയിൽവച്ച് ഡയറക്ടർ ജനറൽ സി. വി.
ജോർജ് കോർ എപ്പിസ്കോപ്പായുടെ അ
ദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഫാ. മാത്യു
കോശി, ശ്രീമതി വി. എം. തങ്കമ്മ എന്നിവർ ക്ലാ
സുകാം എടുത്തു. ഭദ്രാസന ഡയറക്ടർററി.
ജോൺ മാത്യു, പുത്തൻകാവ് ഇൻസ്പെക്ടർ
അഡ്വോ. പി. ഇ. വർക്കി എന്നിവർ പ്രസംഗിച്ചു.
വികാരി ഫാ. കെ. ഇ. മത്തായി സ്വാഗതവും
ഇൻസ്പെക്ടർ പി. സി. ജോസഫ് കൃത
ജ്ഞതയും പറഞ്ഞു.

സമ്മാനാർഹരായ സ്കൂളുകാംക്കും വിദ്യാർ
ത്ഥികാംക്കുമുള്ള ഷീൽഡുകളും സമ്മാനങ്ങളും
യോഗത്തിൽ വച്ച് നൽകി.

## അദ്ധ്യാപക പരിശീലനക്ലാസ്

കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളി
ലെ സൺഡേസ്കൂൾ അദ്ധ്യാപക പരിശീലന
ക്ലാസ് സെപ്ററംബർ 4, 5, 6 തീയതികളിൽ പഴയ
സിമ്മനാരിയിൽ നടന്നു. ഗീവറുഗീസ് മാർ ഈവാ
നിയോസ് മെത്രാപ്പോലീത്താ, സി. വി. ജോർജ്
കോറെപ്പിസ്കോപ്പാ, എം. എ. മത്തായി റമ്പാൻ,
ജോർജ് കുര്യൻ റമ്പാൻ, ഫാ. ററി. ജെ. ജോഷ്വാ,
റവ. ഡോ. ജേക്കബ് കുര്യൻ, കെ. കെ. ഏബ്രെ
ഹാം, പി. ജോൺ ചെറിയാൻ എന്നിവർ ക്ലാസു
കാംക്ക് നേതൃത്വം നൽകി.

മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ
അദ്ധ്യക്ഷതയിൽ കൂടിയ സമാപനസമ്മേളന
ത്തിൽ സഭയിലെ നിയുക്ത മെത്രാന്മാർക്ക് അ
നുമോദനങ്ങളർപ്പിച്ചു. പബ്ളിക്കേഷൻ ഓഫീസർ
ഫാ.ററി.ജി. സഖറിയാ, പി.സി.ചാക്കോ, ജോർജ്
വറുഗീസ് എന്നിവർ പ്രസംഗിച്ചു. ബ. ജോബ്
റമ്പാൻ മറുപടി പ്രസംഗം നടത്തി. ക്ലാസിൽ
സംബന്ധിച്ചവർക്ക് സർട്ടിഫിക്കററുകളും സെൻ
ട്രൽ ഭദ്രാസന മൽസരവിജയികാംക്ക് സമ്മാനങ്ങ
ളും നൽകുകയുണ്ടായി. കോട്ടയം ഭദ്രാസന ഡയറ
ക്ടർ ററി. ററി. ചാക്കോ കൃതജ്ഞത പറഞ്ഞു.
124 അദ്ധ്യാപകർ ക്ലാസുകളിൽ സംബന്ധിച്ചി
രുന്നു.

ഏററവും കൂടുതൽ അദ്ധ്യാപകർ പങ്കെടുത്ത
തിനുള്ള പി. ഗീവർഗീസ് മെമ്മോറിയൽ ട്രോഫി
പുതുപ്പള്ളി ഡിസ്ട്രിക്ട് കരസ്ഥമാക്കി.

## ഓപ്പൺ എയർ ഓഡിറേറാറിയം

കോട്ടയം ബസേലിയോസ് കോളജ് രജതജൂ
ബിലി സ്മാരകമായി പൂർവ്വവിദ്യാർത്ഥി സംഘ
ടന സംഭാവന ചെയ്ത ഓപ്പൺ എയർ ഓഡിറേറാ
റിയം കോളജ് മാനേജർ മാത്യൂസ് മാർ ബർന്നബാ
സ് മെത്രാപ്പോലീത്താ ഉൽഘാടനം ചെയ്തു.
പ്രിൻസിപ്പൽ പ്രൊഫ. എം. ജെ. തോമസിൻെറ
ദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ
പ്രൊഫ. ഒ. എം. മാത്യു, പ്രൊഫ. ജോൺ ജോസ
ഫ്, പ്രൊഫ. പി. ജെ. ജോൺ, ജേക്കബ് മാത്യു,
എന്നിവർ പ്രസംഗിച്ചു. അലുമിനി അസോ.
കോ—ഓർഡിനേററർ പ്രൊഫ. പി. സി. ഏലിയാ
സ് സ്വാഗതവും സെക്രട്ടറി ജയിൻ പള്ളത്തേട്ട്
കൃതജ്ഞതയും പറഞ്ഞു.



## സ്മാരക മത്സരങ്ങൾ

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ
175—ാം പെരുനാാം പ്രമാണിച്ച് കുന്നംകുളം ഭദ്രാ
സനത്തിൽപെട്ട സണ്ടേസ്കൂൾ സീനിയർ വിദ്യാർ
ത്ഥികാംക്കും, അദ്ധ്യാപകർക്കും ഒരു മത്സരം
നടത്താൻ നിശ്ചയിച്ചിരിക്കുന്നു. സ്കൂൾ തല
ത്തിൽ സെപ്തംബർ 30, ഡിസ്ട്രിക്ട് തലം
ഒക്ടോബർ 28, ഭദ്രാസനതലത്തിൽ നവംബർ 25.
മത്സരവിഷയം പുലിക്കോട്ടിൽ തിരുമേനിയെ
ക്കുറിച്ച് ഊന്നൽ നൽകിക്കൊണ്ടായിരിക്കണം.
(1665 മുതൽ 1912 വരെയുള്ള സഭാചരിത്രത്തിൽ
നിന്ന്) വിഷയം ഉപന്യാസത്തിനും പ്രസംഗത്തി
നും അപ്പഴപ്പോാം നൽകും.

## മതസൗഹാർദ്ദ സമ്മേളനം

ആലഞ്ചേരി സെ. മേരീസ് ഓർത്തഡോക്സ്
പള്ളിയിൽ വച്ച് സെപ്തംബർ 6—ാം തീയതി
4.30—ന് നടന്ന മതസൗഹാർദ്ദ സമ്മേളനം ശ്രീ.
എ. എ. റഹീം ഉദ്ഘാടനം ചെയ്തു. മതേതരത്വം
തുടരുന്നതിൽ ക്രിസ്ത്യാനികാം വഹിക്കുന്ന
പങ്ക് പ്രശംസനീയമാണെന്ന് അദ്ദേഹം പറഞ്ഞു.

വർഗ്ഗീയ സംഘട്ടനംമൂലം രാജ്യത്ത് ഒരു
തുള്ളി രക്തം പോലും ചിന്താൻ അനുവദിക്കരു
തെന്ന് സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ച
ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ
കൂറീലോസ് മെത്രാപ്പോലീത്താ പറഞ്ഞു. ഫിലി
പ്പോസ് മാർ ക്രിസോസ്ററം എപ്പിസ്ക്കോപ്പാ
പാളയം ഇമാം ഹഫീസ് പി. എച്ച്. അബ്ദുാം
ഗഫാർ അൽ ഗൗസരി, സ്വാമി ശാശ്വതീകാനന്ദ,
മലയാള മനോരമ ചീഫ് എഡിററർ ശ്രീ.കെ. എം.
മാത്യു എന്നിവർ പ്രസംഗിച്ചു.

ഇടവക മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ
ദീയസ്കോറോസ് തിരുമേനി സ്വാഗതവും വി
കാരി ഫാ. കെ. കെ. തോമസ് നന്ദിയും പ
റഞ്ഞു.

## ഏകദിനക്യാമ്പ്

ഇടവുങ്കാട് ഡിസ്ട്രിക് യുവജനസമാജം
ഏകദിനക്യാമ്പ് സെപ്തംബർ 9—ാം തീയതി
തോനയ്ക്കാട് സെ. ജോർജ് പള്ളിയിൽവച്ച് നട
ത്തി. തോമസ് മാർ അത്താനാസ്യോസ് തിരുമേ
നി ക്യാമ്പിനു നേതൃത്വം നൽകി. രാവിലെ വി.
കുർബാനയ്ക്കുശേഷം തിരുമേനിയും ഫാ. മാത്യു
വൈദ്യനും ക്ലാസ് എടുത്തു. നിരണം രാജൻ ഗാന
പരിശീലനം നടത്തി. ഗ്രൂപ്പുചർച്ചകാംക്കുശേഷം
ചേർന്ന പൊതുസമ്മേളത്തിൽ അത്താനാസ്യോസ്
തിരുമേനി അദ്ധ്യക്ഷത വഹിച്ചു. പി. ജെ.
മാത്യു, എം. യോഹന്നാൻ, ഫാ. കുര്യൻ ദാനി
യേൽ, ജോർജ് ഉമ്മൻഎന്നിവർ പ്രസംഗിച്ചു.
വികാരി ഫാ. കെ. എസ്. ശമുവേൽ സ്വാഗത
വും ഡി. സെക്രട്ടറി കെ. ജി. തോമസ് കൃത
ജ്ഞതയും പറഞ്ഞു.

## ജോയന് വീണ്ടും അവാർഡ്



മികച്ച ബാലസാഹിത്യ രചനയ്ക്കുള്ള കാർട്ടൂ
ണിസ്ററ് ശങ്കർ അവാർഡ് ജോയൻ കുമരകത്തി
ൻെറ (കുഞ്ഞിച്ചായൻ) ചാച്ചായുടെ പൂന്തോട്ടം
എന്ന കൃതിക്കു ലഭിച്ചു.

നെഹ്റു ജന്മശതാബ്ദി പ്രമാണിച്ച് തിരു
വല്ലാ സി. എൽ. എസ്. പ്രസിദ്ധീകരിച്ച ജോ
യൻെറ ഏഴു പുസ്തകങ്ങാം അടങ്ങിയ ചിൽഡ്രെ
ൻസ് കിററിൽ ഉാംപ്പെട്ടതാണ് 'ചാച്ചായുടെ പൂ
ന്തോട്ടം' നാല്പതോളം ബാലസാഹിത്യഗ്രന്ഥ
ങ്ങാം അടക്കം അൻപതിൽപരം കൃതികളുടെ കർ
ത്താവാണ് ജോയൻ. അദ്ദേഹം ഇപ്പോാം അമേരി
ക്കയിൽ പ്രസിദ്ധീകരണരംഗത്ത് പ്രവർത്തിച്ചു
വരുന്നു.

ജോയൻെറ 'പുതുവത്സരയപ്പൂപ്പൻെറ പൂ
ക്കുട' എന്ന ഗ്രന്ഥത്തിന് സാഹിത്യപ്രവർത്തക
സഹകരണസംഘത്തിൻെറ ബാലസാഹിത്യ അവാർ
ഡ് ലഭിച്ചിരുന്നു. മികച്ച ബാലസാഹിത്യകാര
നുള്ള ആദ്യത്തെ നാഷനൽ ക്രിസ്ത്യൻ ബുക്ക്
അവാർഡ് ലഭിച്ചതും ജോയനാണ്. കുഞ്ഞിച്ചാ
യന് മലങ്കരസഭയുടെ ഹൃദയപൂർവമായ അഭിന
ന്ദനങ്ങാം.

## കൂദാശയും ഉത്ഘാടനവും

കുന്നംകുളം മെഡിക്കൽ മിഷൻ ആശുപത്രി
യോടനുബന്ധിച്ച് പ. പരുമല തിരുമേനിയുടെ
നാമത്തിൽ പണികഴിപ്പിച്ചിട്ടുള്ള ചാപ്പലിൻെറ
കൂദാശ ആഗസ്ററ് 26—ാം തീയതി ശ്രേഷ്ഠനിയു
ക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ്
തിരുമേനി നിർവഹിച്ചു. കൂദാശയെ തുടർന്ന്
വി. കുർബാനയ്ക്കുശേഷം നടന്ന പൊതുസമ്മേള

നത്തിൽ വച്ച് വാർഡിന്റെ ഉദ്ഘാടനം മന്ത്രി വി. വി. രാഘവൻ നിർവഹിച്ചു.

സമ്മേളനത്തിൽ ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. നിയുക്ത കാതോലിക്കാ സമ്മേളനം ഉദ്ഘാടനം ചെയ്തു. നിയോനൈററ് നേഴ്സറിയുടെ ഉദ്ഘാടനം മന്ത്രി എ. സി. ഷൺമുഖദാസ് നിർവഹിച്ചു. പ. പരുമല തിരുമേനി, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാരുടെ ചിത്രങ്ങൾ നിയുക്ത കാതോലിക്കാ അനാഛാദനം ചെയ്തു. എം. എൽ. എ. മാരായ കെ. പി. അരവിന്ദാക്ഷൻ, നാരായണൻ നമ്പൂതിരി മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, പഞ്ചായത്തു പ്രസിഡൻറ് ശ്രീധരൻനായർ എന്നിവർ ആശംസാപ്രസംഗം നടത്തി. പി. കെ. ജോൺ സ്വാഗതവും ഡോ. റ്റി. യു. സഖറിയാസ് കൃതജ്ഞതയും പറഞ്ഞു.

## പ്രശസ്ത വിജയം

1990 മാർച്ചിലെ M. Sc. Analytical Chemistry പരീക്ഷയിൽ ഗാന്ധിജി യൂണിവേഴ്സിററിയിൽനിന്നും ഒന്നാം റാങ്കോടുകൂടി സുനിൽ ജേക്കബ് പാസായിരിക്കുന്നു. പീരുമേടു ചാലക്കുഴിയിൽ അഡ്വ. ജേക്കബ് ജോയിയുടെ പുത്രനാണ് സുനിൽ. യുവജനപ്രസ്ഥാനത്തിന്റെ ഈ വർഷത്തെ ഉപന്യാസമത്സരത്തിലും സുനിലിന് ഒന്നാം സമ്മാനം ലഭിച്ചു.

## O V B S ഗാനങ്ങൾ

അടുത്ത വർഷത്തേക്ക് ഓ. വി. ബി. എസ്. ക്ലാസുകളിൽ പഠിപ്പിക്കുന്നതിനുള്ള ഗാനങ്ങൾ ക്ഷണിച്ചുകൊള്ളുന്നു. 'Come and see' വന്നു കാൺക' (യോഹ. 1:39) ആയിരിക്കും അടുത്തവർഷത്തെ Theme. 12 വരികളിൽ കൂടാതെയുള്ള ഗാനങ്ങൾ തീം അടിസ്ഥാനത്തിലൊ അല്ലാതെയോ തയ്യാറാക്കി Tune ചെയ്ത് ഒക്ടോബർ 31 നു മുമ്പ് അയച്ചുതരണം. സെലക്ററു ചെയ്യപ്പെടുന്ന പാട്ടുകൾക്കു പ്രോത്സാഹന സമ്മാനങ്ങൾ നൽകുന്നതായിരിക്കും.

സെക്രട്ടറി, ഒ. വി. ബി. എസ്.
ദേവലോകം, കോട്ടയം—38

## സെമിനാർ

കൊട്ടാരക്കര ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ സെമിനാർ മൈലംകുളമുടി സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽവച്ച് വികാരി ഗീവർഗീസ് റമ്പാന്റെ അദ്ധ്യക്ഷതയിൽ നടത്തി. സെമിനാറിൽ കൊല്ലം ഭദ്രാസന ഡയറക്ടർ സി. സി. ജോർജ് ക്ലാസ് എടുത്തു. ഭദ്രാസന സണ്ടേസ്ക്കൂൾ പ്രതിനിധി കെ. എം. പൊടിയൻ മോഡൽ ക്ലാസും എടുത്തു. അടുത്ത യോഗം കലയപുരം മാർ ബസേലിയോസ് ഗ്രീഗോറിയോസ് പള്ളിയിൽ വച്ചു നടത്താൻ തീരുമാനിച്ചു.

## സംയുക്ത ക്യാമ്പ്

സുൽത്താൻബത്തേരി ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനം അംഗങ്ങളുടെയും സണ്ടേസ്കൂൾ അദ്ധ്യാപകരുടെയും സംയുക്ത ക്യാമ്പ് സെപ്തംബർ 5, 6, 7, തീയതികളിൽ ബത്തേരി സെ. മേരീസ് കോളജിൽവച്ച് നടത്തി. 5—ാം തീയതി പൗലോസ് പൂമററത്തിൽ കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം സഭാ വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാൽ ഉദ്ഘാടനം ചെയ്തു. ഫാ. പുന്നൂസ് മോഡിശ്ശേരിയിൽ, ഫാ. ജേക്കബ് മനയത്ത്, ആർ. കെ. സ്കറിയ, സാലമ്മ കുര്യൻ, രാജൻ തോമസ് എന്നിവർ ആശംസകൾ അർപ്പിച്ചു. സണ്ടേസ്കൂൾ ഭദ്രാസന ഡയറക്ടർ പ്രൊഫ. എസ്. നൈനാൻ സ്വാഗതവും യുവജനപ്രസ്ഥാനം ഭദ്രാസന സെക്രട്ടറി വി. എം. പൗലോസ് നന്ദിയും പറഞ്ഞു.

വിവിധ വിഷയങ്ങളെ ആസ്പദമാക്കി ഫാ. എം. ഓ. ജോൺ, ഫാ. സണ്ണി ചാക്കോ, ഡോ. കെ. പി. ജോണി എന്നിവർ ക്ലാസുകൾ നയിച്ചു. തുടർന്നുള്ള ചർച്ചകൾക്ക് ഫാ. എം. ഓ. ജോൺ നേതൃത്വം നൽകി.

'മദ്യമയക്കുമരുന്നുകൾക്കെതിരെ' എന്ന വിഷയത്തേക്കുറിച്ചുള്ള സെമിനാർ ഫാ. സണ്ണി തോമസ്, രാജൻ തോമസ് എന്നിവർ നയിച്ചു. ക്വിസ്





ഗ്രന്ഥനിരൂപണം

# സത്യവിശ്വാസത്തിൽ ജീവിക്ക

ഗ്രന്ഥകർത്താവ്: **ഗീവറുഗീസ് ഐപ്പ് വി.,** 97 പേജ്, വില 8 രൂപാ.

ഓർത്തഡോക്സ് വൈദികസെമ്മിനാരി വിദ്യാർത്ഥി ശ്രീ. ഗീവറുഗീസ് ഐപ്പ് എഴുതിയ 'സത്യവിശ്വാസത്തിൽ ജീവിക്ക' എന്ന ഗ്രന്ഥം, സാധാരണക്കാരായ സഭാംഗങ്ങൾക്ക് ഏററവും പ്രയോജനമുള്ളതാണ്. 'അന്യഭാഷ', 'ഔഷധം' ഉപയോഗിച്ചുള്ള ചികിത്സ', കിഴക്കോട്ടു തിരിഞ്ഞുള്ള പ്രാർത്ഥന' 'ശിശുസ്നാനം', 'മദ്ധ്യസ്ഥപ്രാർത്ഥന', 'സഭയും വേദപുസ്തകവും', 'നോമ്പ്', 'പെരുന്നാളാചരണം', 'കുമ്പസാരം', 'വി. കുർബാന', 'പത്രോസും പരമാധികാരവും', 'പരിശുദ്ധാത്മാവിന്റെ പുറപ്പാട്', എന്നീ വിഷയങ്ങളെക്കുറിച്ച് നടന്നുവരുന്ന സംവാദങ്ങളുടെ പശ്ചാത്തലത്തിൽ, ഓർത്തഡോക്സ് നിലപാട് ലളിതമായ ഭാഷയിൽ വ്യക്തമാക്കുകയാണ് ഈ ഗ്രന്ഥത്തിൽ. സ്വന്തം സത്യാന്വേഷണത്തിന് ലഭിച്ച ഉത്തരങ്ങളാണ് ഈ കൃതിയിൽ ക്രോഡീകരിച്ചിരിക്കുന്നത് എന്നത് വ്യക്തമാണ്. അതുകൊണ്ടുതന്നെ ഒരു ആന്തരികജീവൻ ഈ കൃതിയുടെ ആദിയോടന്തം അനുഭവിക്കുവാൻ കഴിയും. സത്യവിശ്വാസവിരോധികളുടെ വാദങ്ങൾക്ക് വേദപുസ്തകാധിഷ്ഠിതമായ ഉത്തരം നൽകിയിട്ട് കുറിക്കുകൊള്ളുന്ന മറുചോദ്യവും കൂടിയാകുമ്പോൾ ലക്ഷ്യം പൂർണ്ണമാകുന്നു. അടുക്കും ചിട്ടയും, ആഴമായ വിശകലനമെങ്കിലും ലളിതമായ പ്രതിപാദനം, ഹൃദ്യമായ ഉപമകൾ മുതലായവ ഈ കൃതിയുടെ മുഖമുദ്രതന്നെ. ഒരു യുവമനസിന് ഇപ്രകാരം ഒരു ദൗത്യബോധവും, അതിനായുള്ള നിസ്തന്ദ്രമായ പരിശ്രമവും ഉണ്ടായിയെന്നു കാണുന്നത്, സഭയുടെ ഭാവി നേതൃത്വത്തെക്കുറിച്ച് ആശയ്ക്കു വക നൽകുന്നു. ഗീവറുഗീസ് ഐപ്പ് ഈ നല്ല ആരംഭം കൂടുതൽ വിജയകരമായി തുടരും എന്നു പ്രതീക്ഷിക്കാം. ചുരുക്കം ചില ഇടങ്ങളിലെ വാദമുഖങ്ങൾ ഭൂരിപക്ഷം ആശയങ്ങളുടെ നിലവാരത്തിലേക്ക് ഉയർന്നിട്ടില്ല എന്ന നിരൂപണം പറയാമെങ്കിലും, ഈ കൃതി പൊതുവെ അതിന്റെ ലക്ഷ്യനിർവഹണത്തിൽ വിജയിക്കുക തന്നെചെയ്തു. 'ഈ പൈതൽ എന്തായിത്തീരും' എന്ന പ്രശംസനിറഞ്ഞ ആശ്വാസനിശ്വാസമല്ലാതെ മറെറാന്നും കുറിക്കുവാൻ തോന്നുന്നില്ല. യുവജനങ്ങളും, സഭാവിശ്വാസികൾ എല്ലാവരും, ഈ ഗ്രന്ഥം പ്രയോജനപ്പെടുത്തും എന്നു പ്രതീക്ഷിക്കുന്നു.

**ഫാ. ജേക്കബ് കുര്യൻ**

പ്രോഗ്രാം, നിരൂപണ ക്ലാസുകൾ, കലാമത്സരങ്ങൾ, വിനോദമേള എന്നിവയും സംഘടിപ്പിക്കുകയുണ്ടായി.

മുഴുവൻ ക്യാമ്പ് അംഗങ്ങളും വി. കുമ്പസാരം നടത്തി കുർബാന അനുഭവിച്ചു.

സമാപന സമ്മേളനത്തിൽ ഫാ. വർഗീസ് ജോർജ് ആദ്ധ്യക്ഷം വഹിച്ചു. ഫാ. പുന്നൂസ് മോഡിശ്ശേരിയിൽ വിജയികൾക്ക് സമ്മാനങ്ങൾ നൽകി. യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡൻറ് ഫാ. തോമസ് പി. യോഹന്നാൻ നന്ദി രേഖപ്പെടുത്തി.

ഭദ്രാസനത്തിലെ വയനാട്, നീലഗിരി, ഗൂഡല്ലൂർ, കണ്ണൂർ ജില്ലകളിൽ നിന്നായി മുന്നൂറിലധികം പ്രതിനിധികൾ ക്യാമ്പിൽ സംബന്ധിക്കുകയുണ്ടായി.

## യുവജനസമ്മേളനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ 1990—ലെ വാരാഘോഷത്തോടനുബന്ധിച്ച് ചെങ്ങന്നൂർ ഭദ്രാസനം ഇടവങ്കാട് ഡിസ്ട്രിക്ട് യുവജനശാഖാ യൂണിററുകളുടെ ഒരു ഏകദിനക്യാമ്പ് സെപ്തം. 9—ാം തീയതി ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ തോനയ്ക്കാട് സെ. ജോർജ് പള്ളിയിൽവച്ച് നടത്തി. രാവിലെ തിരുമേനി വി. കുർബാന അർപ്പിച്ചു. ഫാ. കെ. എൽ. മാത്യു വൈദ്യൻ ഈ വർഷത്തെ ചിന്താവിഷയമായ 'പരിശുദ്ധാത്മാവേ വരേണമേ, സകല സൃഷ്ടിയേയും പുതുതാക്കേണമേ' എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസെടുത്തു. തുടർന്നു നടന്ന ചർച്ചാസമ്മേളനത്തിൽ ഡിസ്ട്രിക്ട് യുവജനപ്രസ്ഥാനത്തിന്റെ പുരോഗമനാത്മകമായ ഭാവി കാര്യങ്ങളെപ്പററി ചിന്തിക്കുകയുണ്ടായി. നിരണം രാജന്റെ നേതൃത്വത്തിൽ ഗാനപരിശീലനവും നടത്തി.

ഉച്ചയ്ക്കുശേഷം മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. കുര്യൻ ഡാനിയേൽ, ഓർഗനൈസിംഗ് സെക്രട്ടറി പി. ജെ. മാത്യു, ഡിസ്ട്രിക്ട് പ്രതിനിധി ജോർജ് പി. ഉമ്മൻ എന്നിവർ പ്രസംഗിച്ചു. ഇടവക വികാരി ഫാ. കെ. എസ്. സാമുവേൽ സ്വാഗതവും ഡിസ്ട്രിക്ട് സെക്രട്ടറി കമാൻഡർ കെ. ജി. തോമസ് കൃതജ്ഞതയും പറഞ്ഞു.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

| പാഠം 15 |
| --- |
| **സുവിശേഷം** |
| വിജയിയുടെ പേരും വിലാസവും |
| പേര്: സാലി ജോൺ |
| വിലാസം: C2/27 F, B. H. E. L. Trichy |
| ഭദ്രാസനം: മദ്രാസ് |
| രജി: നമ്പർ. 3855 |

| പാഠം 18 |
| --- |
| **സുവിശേഷം** (വി. മത്തായി 26) |
| അപേക്ഷാഫോറം |
| പേര്........................................ |
| വിലാസം........................................ |
| ഭദ്രാസനം........................................ |
| രജി. നമ്പർ: ............... |

## പാഠം 15 (മത്തായി 23) ഉത്തരം

1. ശാസ്ത്രിമാരും പരീശന്മാരും (23:2)
2. അത്താഴത്തിൽ പ്രധാന സ്ഥലം, പള്ളിയിൽ മുഖ്യാസനം അങ്ങാടിയിൽ വന്ദനം, റബ്ബീ എന്നു വിളിക്കുന്നത് (23:6–7)
3. റബ്ബി എന്ന പേർ എടുക്കരുത്, ഭൂമിയിൽ ആരെയും പിതാവ് എന്നു വിളിക്കരുത്, നായകന്മാർ എന്നും പേർ എടുക്കരുത് (23:8–10)
4. സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നില്ല (23:13)
5. വിധവമാരുടെ വീടുകളെ വിഴുങ്ങി, ഉപായരൂപേണ ദീർഘമായി പ്രാർത്ഥിക്കുന്നു. (23:13)
6. നരകയോഗ്യനാക്കുന്നു (23:15)
7. മന്ദിരത്തെച്ചൊല്ലി, സ്വർണ്ണത്തെച്ചൊല്ലി, യാഗപീഠത്തെച്ചൊല്ലി, വഴിപാടിനെച്ചൊല്ലി (23:16–18)
8. യാഗപീഠം, മന്ദിരം, സ്വർഗ്ഗം (23:20–21–22)
9. തുളസി, ചതകുപ്പ, ജീരകം (23:23)
10. ന്യായം, കരുണ, വിശ്വസ്തത (23:23)
11. കിണ്ടി, കിണ്ണം (23:25)
12. വെള്ള തേച്ച ശവക്കല്ലറ (23:27)
13. ചത്തവരുടെ അസ്ഥികളും സകലവിധ അശുദ്ധിയും (23:27)
14. ഞങ്ങൾ പിതാക്കന്മാരുടെ കാലത്തുണ്ടായിരുന്നു എങ്കിൽ പ്രവാചകന്മാരെ കൊല്ലുന്നതിൽ കൂട്ടാളികൾ ആകയില്ല എന്നതിനാൽ (23:30)
15. നീതിമാന്മാർ (23:29)
16. പ്രവാചകന്മാർ, ശാസ്ത്രിമാർ, ജ്ഞാനികൾ (23:34)
17. ഹാബേൽ (23:35)
18. ബെരഖ്യാവിന്റെ മകനായ സഖര്യാവ് 23:35
19. യരുശലേം (23:37)
20. കർത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ എന്നു പറയണം. (23:39)

പാഠം 15–ന്റെ ഉത്തരം ശരിയായി അയച്ചുതന്നവരുടെ പേരുകൾ താഴ ചേർക്കുന്നു. കൂടുതൽ ആളുകൾ പഠനപദ്ധതിയിൽ ചേരുന്നതിലും അതോടൊപ്പം ഉത്തരം പൂർണ്ണമായും ശരിയായി അയച്ചുതരുന്നതിലും സന്തോഷമുണ്ട്. പാഠം 15–ൽ നിസാരമെന്നു തോന്നാവുന്ന രണ്ടു ചോദ്യങ്ങളായിരുന്നു 7, 15 ഇവ. പലരും ഉത്തരം തെററിച്ചതും ആ ചോദ്യങ്ങളുടേതാണ്. പ്രാർത്ഥനാപൂർവ്വം പഠനപദ്ധതിയിൽ ചേരുക. വേദപുസ്തകം പഠിക്കുന്നതിനും, ജീവിതത്തിൽ പകർത്തുന്നതിനും ഈ പഠനപദ്ധതി സഹായകമായാൽ അനുഗ്രഹമാണ്. അതിനായി ശ്രമിക്കാം. പലപ്പോഴും ചോദ്യം ഉണ്ടാക്കുവാൻ പ്രയാസമുള്ള ഭാഗങ്ങൾ കാണും. നിസാരമായ ചോദ്യങ്ങൾ ഉള്ളവയും കാണും. ചോദ്യത്തിന്റെ ഉത്തരത്തേക്കാൾ പാഠം ഭക്തിയോടെ പഠിക്കുന്നതിനു പ്രാധാന്യം കൊടുക്കണം.

പഠനത്തിൽ സമ്മാനാർഹരാകുന്നവർക്കുള്ള സമ്മാനം പരുമലയിൽവച്ച് നവംബർ 2–നാണല്ലോ കൊടുക്കുന്നത്. കഴിഞ്ഞ നവംബർ ലക്കം മുതൽ വിജയികളായവർ ഏതു പാഠത്തിനാണ് സമ്മാനാർഹമായത് എന്ന വിവരം എഴുതി സമ്മാനത്തിനായുള്ള അധികാരപത്രം വാങ്ങേണ്ടതാണ്. നിങ്ങൾക്ക് അസൗകര്യമെങ്കിൽ നാട്ടിലുള്ള ആരെയെങ്കിലും ചുമതലപ്പെടുത്തുക. പ്രസ്തുത വിവരം കാണിക്കുന്ന കത്ത് മാനേജർ, ഫാ. ററി. ജി. സഖറിയാ; മലങ്കരസഭാ മാസിക, ദേവലോകം, കോട്ടയം–38 എന്ന വിലാസത്തിലയച്ചാൽ സമ്മാനത്തിനുള്ള അധികാരപത്രം ലഭിക്കുന്നതാണ്.

ഉത്തരം അയയ്ക്കുമ്പോൾ ഉത്തരത്തോടൊപ്പം പ്രവേശനഫാറത്തിലെപ്പോലെ പൂരിപ്പിച്ച് അയയ്ക്കേണ്ടതാണ്. കവറിൽ ആയാൽ ഉത്തരത്തോടൊപ്പം വിലാസം എഴുതുന്നില്ലായെങ്കിൽ പ്രയാസമായിരിക്കും. പലരും പ്രത്യേകം പ്രാർത്ഥിക്കണമെന്ന് എഴുതാറുണ്ട്. പ്രാർത്ഥനയുടെ ഭാഗം എല്ലാവരുംകൂടെ ഏറെറടുത്താൽ പ്രാർത്ഥനാ സ്വഭാവം ഉണ്ടാകുമെന്നതുകൂടാതെ മററുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന രീതിയും നടപ്പിലാക്കാം. സഹോദരനു കൊടുക്കാവുന്ന വലിയ സഹായവും പ്രാർത്ഥനയാണ്. പ്രാർത്ഥനയിലൂടെ മററുള്ളവരുടെ ഭാരങ്ങളെ ചുമക്കാം. പ്രത്യേകിച്ച് പഠനപദ്ധതിയിലുള്ള എല്ലാവരേയും രോഗികൾ, പ്രയാസത്തിലിരിക്കുന്നവർ, വിദ്യാർത്ഥികൾ, ജോലിക്കായി ശ്രമിക്കുന്നവർ, സമാധാനം ആഗ്രഹിക്കുന്നവർ ഇങ്ങനെ എല്ലാ ആവശ്യങ്ങളും പ്രാർത്ഥനയിൽ ഓർത്തു പൊതുവായി പ്രാർത്ഥിക്കാം. ഗൾഫ് മേഖലയിൽ ശാശ്വത സമാധാനം ഉണ്ടാകുവാനും കഷ്ടതയിൽ ഉറച്ച വിശ്വാസത്തിന്റെ ഉടമകളാകുവാനും പ്രാർത്ഥിക്കാം. പ്രാർത്ഥനയും വേദധ്യാനവും നല്ല ഒരു ജീവിതത്തിന്റെ അടിസ്ഥാനഘടകങ്ങളാണ്.

പാഠം 18–ന്റെ ഉത്തരം മാസിക കിട്ടി അടുത്ത മാസം 20–നകം **Bible Padanam, Lesson 18, C/o Dn. M. C. Cherian, Orthodox Student Centre, Trivandrum–695 001** എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 18 (മത്തായി 26)

1. മനുഷ്യപുത്രനെ ക്രൂശിക്കുന്നത് എന്ന്.
2. രോഗത്തിന്റെ പേരിൽ അറിയപ്പെടുന്ന വ്യക്തി.
3. യേശുവിനെ അഭിഷേകം ചെയ്ത ആൾ.
4. യേശുവിങ്കൽ ചെയ്ത നല്ല പ്രവൃത്തി.
5. ജീവിച്ചിരിക്കുമ്പോൾ ശവസംസ്കാരത്തിനായി ചെയ്ത സംഗതി.
6. യേശുവിനെ കാണിച്ചു കൊടുപ്പാൻ തക്കം അന്വേഷിച്ചു തുടങ്ങിയത് എന്നു മുതൽ.
7. യേശുവിന്റെ വില.
8. അപ്പം നുറുക്കിക്കൊണ്ട് യേശു പറഞ്ഞത് എന്ത്.
9. പാനപാത്രം സ്തോത്രം ചെയ്ത് യേശു പറഞ്ഞത് എന്ത്?
10. പെസഹായ്ക്കുശേഷം ശിഷ്യന്മാർ പോയ സ്ഥലം.
11. മരിക്കേണ്ടിവന്നാലും നിന്നെ തള്ളിപ്പറയുകയില്ല എന്ന് യേശുവിനോട് പറഞ്ഞവർ.
12. യേശുവിനെ വിട്ട് ഓടിപ്പോയ ശിഷ്യന്മാർ
13. ഗത്സമന തോട്ടത്തിൽ വച്ച് യേശു ശിഷ്യന്മാരോട് പറഞ്ഞത് എന്ത്?
14. പത്രോസിനോടും മററും തോട്ടത്തിൽ വച്ചു പറഞ്ഞതെന്ത്?
15. ഒരു നാഴിക ഉണർന്നിരിപ്പാൻ ആവശ്യപ്പെട്ടവൻ.
16. പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ എന്തു ചെയ്യണം.
17. അവസാനം കാണ്മാൻ സേവകന്മാരോടു കൂടെ ഇരുന്നവൻ.
18. രണ്ടാം വരവിൽ മനുഷ്യപുത്രന്റെ വാഹനം.
19. അതിദു:ഖത്തോടെ കരഞ്ഞവൻ.
20. ഉച്ചാരണത്താൽ യേശുവിന്റെ ശിഷ്യനായി മററുള്ളവർ കരുതിയവൻ.

## യേശുവിന്റെ സഹോദരന്മാരുടെ മാതാവ് ആര്.

യേശുവിന്റെ സഹോദരന്മാരായി അറിയപ്പെടുന്ന ചില വ്യക്തികളെ പുതിയ നിയമത്തിൽ കാണാം. ഇവരുടെ മാതാവ് വി. മറിയമോ? ഇവർക്ക് വേറെ മാതാവുണ്ടോ? എല്ലാവരും ഒരു മാതാവിൽ നിന്നു ജനിച്ചവരോ? ഏററം നല്ല ഉത്തരത്തിന് സമ്മാനം നൽകുന്നു. ഉത്തരം കിട്ടേണ്ട അവസാന തീയതി 1990 ഡിസംബർ 20. ബൈബിൾപഠനം ഉത്തരത്തോടൊപ്പം അയയ്ക്കാതെ ഉത്തരം വേറെ അയയ്ക്കുക. ഉത്തരം **Dn. M. C. Cherian, Orthodox Student Centre, Trivandrum–1 695 001** എന്ന വിലാസത്തിൽ അയയ്ക്കുക. [മത്തായി 27, മർക്കോസ് 15, യോഹന്നാൻ 19 നോക്കുക.]

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. പി. എം. കൊച്ചന്ന, മങ്ങാട്
2. പി. ററി. കുര്യൻ, പാററ്ന
3. സൂസൻ ബീസുജ, ചെങ്കുളം
4. കെ. എം. തോമസ്, മദ്രാസ്
5. ഷേർളി മാത്യു, പാലിയേക്കര
6. സാലി ജോൺ, ട്രിച്ചി
7. ഏലിസബെത്ത് സൈമൺ, തലശ്ശേരി
8. അലക്സ് ജോർജ്, കലവൂർ
9. കുഞ്ഞമ്മ ചാക്കോ, കൂരോപ്പട
10. റെനി സൂസൻ പോൾ, ചെറുകോൽ
11. എം. സി. ജോർജ്, അന്ധേരി
12. റോഷ്നി ഏബ്രഹാം, ഐയ്മനം
13. ജോജൻ വറുഗീസ്, പെരുനാട്
14. അന്നമ്മ പണിക്കർ, ചെറുവക്കൽ
15. കെ. കെ. തങ്കച്ചൻ, ബസ്തർ
16. പി. ജെ. രാജൻ, കൊച്ചറ
17. സൂസൻ ജോർജ്, ചെങ്ങമനാട്
18. ബിനു സ്കറിയ, ആൻറോപ്ഹിൽ
19. ശാമുവേൽ ററി. സി., കൊക്കാത്തോട്
20. സി. വി. ചെറിയാൻ, പൂനാ

21. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
22. ഐശ്വര്യ തോമസ്, ചക്കുപള്ളം
23. ഗീവറുഗീസ് ഏബ്രഹാം, പാതിക്കാട്
24. നമ്പർ 1208
25. ജോൺ എ. സാറാ
26. അനിൽ പുന്നൂസ്, ജാംനഗർ
27. തങ്കമ്മ ജോൺ, മററം
28. സാബു ജോർജ്, കടമ്മനിട്ട
29. റിനി അലക്സ്, കവിയൂർ
30. എലിസബേത്ത് സ്കറിയ, മുക്കൂട്ടുതറ
31. കോശി പി. കെ., കോട്ടൂർ
32. എം. വി. വറുഗീസ്, ആഞ്ഞമൂഴി
33. സാജു വറുഗീസ്, ഇടുക്കി
34. അനു ഫിലിപ്പ്, ഉള്ളന്നൂർ
35. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
36. കോശി മത്തായി, നന്ദിനി
37. ജെയിംസ് ജോൺ, താന
38. വത്സമ്മ ഫീലിപ്പോസ്, നെററിഞ്ഞൊഴു
39. ജോർജ് മുതലാളി, കൊച്ചി
40. ററി. ജെ. സ്കറിയാ, തുമ്പമൺ
41. ശോശാമ്മ തോമസ്, മെഴുവേലി
42. തോമസ് വറുഗീസ്, കൊടുമൺ
43. മറിയാമ്മ ജോർജ്, നെടുമാവ്
44. ഷേമ മാത്യു, പുതുപ്പള്ളി
45. സാറാമ്മ തോമസ്, മലാട്
46. ബേബി തോമസ്, കെററംപള്ളി

## പരുമലപ്പെരുനാൾ
## നവംബർ 2



കാലം ചെയ്ത പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 88–ാം ഓർമ്മപ്പെരുനാൾ പരുമല സെമിനാരിയിൽ നവംബർ 1, 2 തീയതികളിൽ ഭക്തി നിർഭരമായി കൊണ്ടാടുന്നതാണ്.

### മലങ്കരസഭ ഓഫീസ്

മലങ്കരസഭയുടെ ഓഫീസ് പതിവുപോലെ പെരുനാളിനോടനുബന്ധിച്ച് സെമിനാരിയിൽ പ്രവർത്തിക്കുന്നതായിരിക്കും. പുതുതായി മാസികയുടെ വരിക്കാരായി ചേരുന്നവർക്കും ഇപ്പോൾ വരിക്കാരായിരിക്കുന്നവർക്കും മാസികയുടെ വരിസംഖ്യ അടയ്ക്കുന്നതിനും മാസികയിൽ ഉപകാര സ്മരണാ ബ്ലോക്കുകൾ പ്രസിദ്ധപ്പെടുത്തുന്നതിനും പണം നൽകുന്നതിനുള്ള സൗകര്യം അവിടെ ഉണ്ടായിരിക്കും.

വരിസംഖ്യ അടയ്ക്കുമ്പോൾ മാസികയുടെ റാപ്പറിൽ മേൽവിലാസത്തോടൊന്നിച്ചു കാണുന്ന രജിസ്ററർ നമ്പർ കൂടെ കുറിച്ചു കൊണ്ടുപോരുന്നത് സൗകര്യപ്രദമായിരിക്കും. കുടിശിക സംബന്ധിച്ച നോട്ടീസ് എല്ലാവർക്കും അയച്ചിട്ടുണ്ട്. അടയ്ക്കുന്ന പണത്തിന് അപ്പോൾ തന്നെ രസീതും വാങ്ങിയിരിക്കണം.

### വരിസംഖ്യ

| | | |
|---|---|---|
| വാർഷിക വരിസംഖ്യ | 18 | രൂപാ |
| ആയുഷ്ക്കാല വരിസംഖ്യ | 250 | രൂപാ |
| ഉപകാരസ്മരണാ ബ്ലോക്കിന് | 30 | രൂപാ |
| വിവാഹ പരസ്യങ്ങൾക്ക് മിനിമം | 100 | രൂപാ |

### ഉപകാരസ്മരണാ ബ്ലോക്കിനും മററു പരസ്യങ്ങൾക്കും

| | | |
|---|---|---|
| ഫുൾ പേജ്. (സാധാരണ) | 500 | രൂപാ |
| കവർ 2, 3, 4 പേജുകൾക്ക് | 600 | രൂപാ വീതം. |
| അരപേജ് | 300 | രൂപാ |
| കാൽപേജ് | 175 | രൂപാ |
| മിനിമം | 100 | രൂപാ |

(മാനേജർ)



## കോൺഫ്റൻസും പെരുന്നാളും

ന്യൂയോർക്ക് ജാക്സൻ ഹൈററ്സ് സെ: മേരീസ് ഇടവകയിലെ യൂത്ത് ലീഗിൻെറ ആഭിമുഖ്യത്തിൽ ഏകദിനസെമിനാർ റോക്ക് ലാൻറ് കൗണ്ടി പള്ളിയിൽവച്ച് ഗീവറുഗീസ് മാർ ഒസ്താത്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ ആഗസ്ററ് 18–ന് നടന്നു. Youth & Church Mission എന്ന വിഷയത്തെ ആസ്പദമാക്കി തിരുമനസുകൊണ്ട് പ്രസംഗിച്ചു. തുടർന്നു ഗ്രൂപ്പു ചർച്ചകളും ഉണ്ടായിരുന്നു. ന്യൂയോർക്കിലെ വിവിധ ഇടവകകളിൽ നിന്നും ഫിലാഡൽഫിയായിൽനിന്നും മററുമായി 100–ൽപരം പേർ സെമിനാറിൽ സംബന്ധിച്ചു. ചർച്ചകളിൽ യുവജനങ്ങൾ സജീവമായി പങ്കെടുത്തു. രാവിലെ 9 മണിക്ക് പള്ളിയുടെ കവാടത്തിൽ എത്തിയ തിരുമേനിക്ക് വൈദികരും, യുവജനങ്ങളും മററും ചേർന്ന് ഒരു സ്വീകരണം നൽകി. യുവജനങ്ങളുടെ വകയായി ഹരിപ്പാട് ബാലഭവന് സംഭാവന നൽകുവാൻ തീരുമാനിച്ചു. 19–ാം തീയതി ദൈവമാതാവിൻെറ വാങ്ങിപ്പു പെരുനാൾ അഭിവന്ദ്യ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ ആഘോഷിച്ചു. വി. കർബാനയെ തുടർന്ന് നേർച്ചവിളമ്പിനുശേഷം ഇടവകയിലെ സണ്ടേസ്കൂൾ മാർത്തമറിയം സമാജങ്ങളുടെ വാർഷികാഘോഷങ്ങൾ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്നു. വികാരി ഫാദർ ററി. എം. സഖറിയ സ്വാഗതം ആശംസിച്ചു. ഫാ. പി. എസ്. ശമുവേൽ, ഈ. വി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. സെക്രട്ടറി രാജൻ തോമസ് കൃതജ്ഞത പറഞ്ഞു. കാതോലിക്കാ മംഗളഗാനം പ്രാർത്ഥന ഇവ കഴിഞ്ഞ് മീററിംഗ് പര്യവസാനിച്ചു.

47. പൊന്നമ്മ എം. അലക്കുഴി
48. മേരി മാത്യൂസ്, നാരങ്ങാനം
49. പി. സി. ചെറിയാൻ, കോയിപ്രം
50. അനു പോൾ, തെങ്ങേലി
51. അക്കാമ്മ വറുഗീസ്, പാലിയേക്കര
52. ജിജി മത്തായി, ചെങ്ങമനാട്
53. മറിയാമ്മ വറുഗീസ്, ആനിക്കാട്
54. സാലമ്മ വറുഗീസ്, ചക്കുപള്ളം
55. മേരിക്കുട്ടി തയ്യിൽ, കരിപ്പുഴ
56. പൊന്നമ്മ തോമസ്, അഹമ്മദബാദ്
57. ചെറിയാൻ പെരുമാൾ, ചെന്നിത്തല
58. മിനി മറിയം ജോർജ്, കുമ്പഴ
59. ജോർജി പി. മത്തായി, കല്ലിശ്ശേരി
60. അനില തോമസ്, ഗുജറാത്ത്
61. സാം വറുഗീസ്, ജയ്പൂർ
62. ശോശാമ്മ സിസി ഈപ്പൻ, തിരുവല്ല
63. പി. കെ. തോമസ്, കല്ലിമേൽ
64. പി. വി. അച്ചാമ്മ, മഞ്ഞപ്ര
65. ലൈസമ്മ ജോർജ്, വിക്രോളി
66. മോളമ്മ കെ. കൊററംപള്ളി
67. പൊന്നമ്മ മാത്യു, പുൽപ്പള്ളി
68. യേശുദാസൻ വൈദ്യൻ, തേവലക്കര
69. ഏലിയാമ്മ വറുഗീസ്, വാഴൂർ
70. അച്ചാമ്മ പീററർ, വാഴൂർ
71. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
72. ബെൻസി മാത്യു, തേവലക്കര
73. ലില്ലിക്കുട്ടി (W) ഓതറ
74. ആലീസ് ലൂക്കോസ്, ചെങ്ങമനാട്
75. മറിയാമ്മ ചാക്കോ, (S) ആൻഡമാൻസ്
76. ഷേർളി ലൂക്കോസ്, മീങ്കുളം
77. ജിജി കോശി, കിരന്തൂർ
78. ചെറിയാൻ വറുഗീസ്, ഏലപ്പാറ
79. ലീലാമ്മ ജേക്കബ്, പുന്നവേലി
80. സുനി ജോർജ്, ആർത്താററ്

—o—

## പി. കെ. കുരിയാക്കൊ നിര്യാതനായി



വടവുകോട് സൺഡേസ്കൂൾ ഹെഡ്മാസ്ററർ പി. കെ. കുര്യാക്കൊ (85) 8–8–1990–ൽ കർത്താവിൽ നിദ്രപ്രാപിച്ചു. 67–ൽ പരം വർഷത്തെ പ്രശസ്ത സേവനത്തിനുശേഷം 1990 ഏപ്രിൽ മാസത്തിൽ ആണ് അദ്ദേഹം ഹെഡ്മാസ്ററർ പദവിയിൽനിന്നും വിരമിച്ചത്.

60 വർഷത്തിനു മുകളിൽ സൺഡേസ്കൂൾ രംഗത്ത് സേവനം അനുഷ്ഠിച്ചവർക്കുള്ള OSSAE പ്രശംസാപത്രം, മികച്ച സേവനത്തിന് മുളന്തുരുത്തി ഡിസ്ട്രിക്ട് ഇൻസ്പെക്ടർ എസ്. കെ. അടൂർ ഏർപ്പെടുത്തിയ അവാർഡ്, 60 വർഷത്തെ സേവനത്തിന് യാക്കോബ് മാർ പോളികർപ്പോസ് തിരുമേനി ഏർപ്പെടുത്തിയിരുന്ന പ്രശംസാപത്രം എന്നിവയ്ക്ക് മി. കുറിയാക്കൊ അർഹനായിട്ടുണ്ട്. മി. കുരിയാക്കൊയുടെ നിര്യാണത്തിൽ ഇടവകയുടെയും സണ്ടേസ്കൂളിൻെറയും അനുശോചനം രേഖപ്പെടുത്തുന്നതിനു ചേർന്ന യോഗത്തിൽ ബഹു. കോരുത് മല്പാനച്ചൻ അദ്ധ്യക്ഷത വഹിച്ചു. ഡീക്കൻ ഒ. പി. വർഗീസ്, എസ്. കെ. അടൂർ, എം. കെ. മാത്യു എന്നിവർ പ്രസംഗിച്ചു.

# പ. കാതോലിക്കാബാവാ ചികിൽസാർത്ഥം ആശുപത്രിയിൽ

ഏതാനും ആഴ്ചകളായി പ. ബസ്സേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനി കണ്ടഴ എം. ജി. ഡി. എം. ആസ്പത്രിയിൽ ചികിൽസയിൽ കഴിയുകയാണ്. പെട്ടെന്നുണ്ടായ ഒരു സ്ട്രോക്കിനെ തുടർന്നാണ്തിരുമേനിയെ ആസ്പത്രിയിൽ ആക്കിയത്. തിരുമനസിലെ രോഗനില ആശങ്കാജനകമല്ലെങ്കിലും രോഗനിലയിൽ കാര്യമായ പുരോഗതി കാണുന്നില്ല എന്നാണ് ഡോക്ടറന്മാരുടെ അഭിപ്രായം.

ഏതാനും മാസങ്ങൾക്കു മുമ്പ് തിരുമന്സിലെ വലത്തുകാലിനും കൈയ്ക്കും ക്ഷീണം ഉണ്ടായപ്പോൾ കണ്ടഴ ആസ്പത്രിയിൽ കുറെ ദിവസങ്ങൾ ചികിൽസയിൽ കഴിയുകയും സുഖം പ്രാപിക്കുകയും ചെയ്തിരുന്നു. എന്നാൽ വിദഗ്ധമായ പരിശോധനയ്ക്കായി തിരുമേനി വെല്ലൂർ ആസ്പത്രിയിൽ പോയി പരിശോധിപ്പിച്ചതിൽ ഗുരുതരമായ അസുഖങ്ങൾ ഒന്നും ഇല്ലെന്നും പ്രായത്തിന്റെ ക്ഷീണവും തലയിലെ ഒരു ചെറിയ ഞരമ്പിന്റെ ബലഹീനതയും മൂലമാണ് ഇങ്ങനെ തളർച്ച അനുഭവപ്പെടുന്നതെന്നും ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്ന ചികിൽസകൾ തുടർന്നു ചെയ്താൽ മതിയെന്നും വിദഗ്ധാഭിപ്രായം ലഭിച്ചു. തിരുമേനി തിരിച്ചുവന്ന് പഴയപടി പല പരിപാടികളിലും സംബന്ധിക്കുകയും ചെയ്തു.

സെപ്റ്റംബർ 21-ാം തീയതി വെള്ളിയാഴ്ച തിരുമേനി പതിവില്ലാതെ അരമനമുററത്ത് ഇറങ്ങി ഒന്നു നടക്കണമെന്ന് ആഗ്രഹിക്കുകയും ശെമ്മാശ്ശന്റെ കയ്യേൽ പിടിച്ചുകൊണ്ട് അരമനവാതുക്കലെ കുരിശുംതൊട്ടിവരെ പോകുകയും അരമനയ്ക്കു ചുററും നടന്നു കാണുകയും മററും ചെയ്തു. ശനിയാഴ്ചയും മുററത്ത് ഇറങ്ങിനടന്നു. ഞായറാഴ്ച പ്രഭാതനമസ്ക്കാരത്തിലും വി. കുർബാനയിലും സംബന്ധിക്കുകയും എല്ലാ കാര്യങ്ങൾക്കും നേതൃത്വം നൽകുകയും ചെയ്തു. കുർബാനയുടെ അവസാനം പതിവുപോലെ തിരുമേനി കുർബാന അനുഭവിക്കുന്നതിന് തുടങ്ങിയപ്പോൾ വലതുകൈകൊണ്ട് വി. കുർബാന എടുത്ത് അനുഭവിക്കുവാൻ കൈപൊക്കുന്നതിന് പ്രയാസം തോന്നി. തുടർന്ന് ജോസഫ് മാർ പക്കോമിയോസ് തിരുമേനി പ. ബാവായ്ക്ക് വി. കുർബാന നൽകി. പള്ളിയിൽനിന്ന് മുറിയിലേക്കു നടക്കുന്നതിന് പ്രയാസം തോന്നുകയും മുറിയിൽ വന്നശേഷം സംസാരിക്കുന്നതിന് വിഷമം ഉണ്ടാവുകയും ചെയ്ത ഉടനെ കണ്ടഴ ആസ്പത്രിയിലേക്ക് തിരുമേനിയെ കൊണ്ടുപോവുകയുമാണ് ചെയ്തത്.

തിരുമനസിലെ പേർസനൽ ഡോക്ടർ ചെമ്മനം വർഗീസ്, കണ്ടഴ ആസ്പത്രി മെഡിക്കൽ ഓഫീസർ ഡോ. എസ്. ജോസഫ്, ന്യൂറോ സർജൻ ഡോക്ടർ ഏബ്രഹാം തുടങ്ങിയവർ വേണ്ട ചികിൽസകൾ ചെയ്തുവരികയാണ്. വെല്ലൂർ ആസ്പത്രിയിലെ ഡോക്ടറന്മാരുമായി സമ്പർക്കം പുലർത്തിയും അവരുടെ നിർദ്ദേശപ്രകാരവും കൂടെയാണ് ചികിൽസകൾ നടത്തുന്നത്.

ബാവായുടെ ആഗ്രഹപ്രകാരം 26-ാം തീയതി കൂറിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ തൈലാഭിഷേക ശുശ്രൂഷ നടത്തി. ആസ്പത്രി ചാപ്പലിൽ തിരുമേനി വി. കുർബാന അർപ്പിച്ച് ബാവായ്ക്ക് കുർബാന കൊടുത്തു. ശുശ്രൂഷയിൽ മാർ തീമോത്തിയോസ്, മാർ പക്കോമിയോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരും റമ്പാന്മാരും വൈദികരും സംബന്ധിച്ചു.

ബാവാ തിരുമനസിലെ രോഗാവസ്ഥയിൽ സഭാസംബന്ധമായ കാര്യങ്ങൾ ചെയ്യുന്നതിന് ബാവാ തിരുമേനിതന്നെ തന്റെ പിൻഗാമി മാർ കൂറിലോസ് തിരുമേനിയെ അടുക്കൽ വിളിച്ച് ചുമതലപ്പെടുത്തുകയുണ്ടായി.

തിരുമേനിക്ക് ഇപ്പോൾ അല്പം ആശ്വാസം ഉണ്ടെങ്കിലും സംസാരിക്കുന്നതിന് പ്രയാസമുണ്ട്. വലതുകയ്യും വലതുകാലും യഥേഷ്ടം അനക്കുന്നതിനും പ്രയാസമാണ്, ബാവായ്ക്ക് ഡോക്ടറന്മാർ പൂർണ്ണവിശ്രമം നിർദ്ദേശിച്ചിരിക്കുന്നതിനാൽ സന്ദർശകരെ അനുവദിക്കുന്നില്ല. വിവിധ സഭകളിലെ മേലദ്ധ്യക്ഷന്മാരും രാഷ്ട്രീയ സാമുദായിക നേതാക്കന്മാരും സഭാംഗങ്ങളും ബാവായുടെ രോഗവിവരങ്ങൾ ആസ്പത്രിയിൽ വന്ന് അന്വേഷിച്ചുകൊണ്ടാണിരിക്കുന്നത്.

നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ്, ബാവായുടെ അസി. ജോസഫ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാരും ബാവായുടെ പേർസനൽ സ്റ്റാഫും ആസ്പത്രിയിൽ താമസിച്ച് തിരുമേനിക്ക് വേണ്ട പരിചരണങ്ങൾ ചെയ്യുന്നുണ്ട്. സമുദായട്രസ്റ്റി പി. സി. ഏബ്രഹാം, ആശുപത്രി മാനേജിംഗ് ട്രസ്റ്റി വർഗീസ് പോൾ തുടങ്ങിയവരും പ. ബാവായുടെ ചികിത്സകൾ സംബന്ധിച്ചുവേണ്ട ക്രമീകരണങ്ങൾ ചെയ്തുകൊണ്ടാണ് ഇരിക്കുന്നത്.

## പ. എപ്പിസ്ക്കോപ്പൽ കൗൺസിൽ

പ. ബാവാ തിരുമനസിലെ രോഗാവസ്ഥയെ തുടർന്ന് തിരുമേനിക്കുവേണ്ടി സഭാഭരണകാര്യങ്ങൾ നിർവഹിക്കുന്നതിന് വേണ്ട ക്രമീകരണങ്ങൾ ചെയ്യണമെന്നുള്ള പ. ബാവാ തിരുമേനി



(6-ാം പേജിൽനിന്ന് തുടർച്ച)

## ധ്യാനപഠനം

### കൂദോശ് ഈത്തോ ഞായറാഴ്ച –നവംബർ 4

ശുദ്ധീകരണമാണ് ഇന്നത്തെ ചിന്താവിഷയം. ആദ്യഅവസ്ഥയിലേക്ക് എത്തിച്ചേരുന്നതാണ് ശുദ്ധീകരണം. ചെളിപുരണ്ട വസ്ത്രത്തിൽനിന്ന് ചെളി മാററിയാൽ ശുദ്ധീകരണമായി. സ്നേഹമായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ സ്വാർത്ഥത അഥവാ പാപം വെടിഞ്ഞ് സ്നേഹമായിത്തീരുമ്പോൾ ശുദ്ധീകരിക്കപ്പെടുന്നു. 'സത്യത്തിന്റെ ഫലമായ നീതിയിലും വിശുദ്ധിയിലും, ദൈവാനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതുമനുഷ്യനെ ധരിച്ചുകൊൾവിൻ' (എഫെ. 4: 24) എന്ന് വി. പൗലോസ് പറയുന്നു. ത്രിത്വത്തിലെ സ്നേഹവും ഐക്യതയും നമ്മിൽ ഉണ്ടാകുന്നതാണ് ശുദ്ധീകരണമെന്നും പറയാം. 'പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിന് തന്നെ' (വി. യോഹ. 17; 21) എന്ന് കർത്താവ് പ്രാർത്ഥിക്കുന്നു.

ഈ ശുദ്ധീകരണത്തിന്റെ മറെറാരു വശം പൂർണ്ണതയിലേക്കുള്ള വളർച്ചയാണ്. 'ആകയാൽ നിങ്ങളുടെ പിതാവ് സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ' (വി. മത്താ. 5: 48) എന്ന് കർത്താവ് ഉൽബോധിപ്പിക്കുന്നു.

1) ഇതിന്റെ ഫലം സ്വർഗീയ സന്തോഷമാണ്. 'ലംഘനം ക്ഷമിച്ചും പാപം മറച്ചും കിട്ടിയവൻ ഭാഗ്യവാൻ' (സങ്കീ. 32: 1). 2) മററുള്ളവരുടെ ഉയർച്ചയിൽ സന്തോഷം. മഗ്ദലക്കാരിക്ക് ഉയർച്ച നൽകാൻ സാധിച്ചതിൽ താൻ സന്തോഷിച്ചു. 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ത് അവന്റെ വേല തികയ്ക്കുന്നത് എന്റെ ആഹാരം' (വി. യോഹ. 4: 34) ഈ ശുദ്ധീകരണം നമുക്കുണ്ടോ?

---

യുടെ നിർദ്ദേശപ്രകാരം, ഒക്ടോബർ ഒന്നാം തീയതി കൂടിയ സഭാ വർക്കിംഗ് കമ്മററിയും പ. ബാവായുടെ ആലോചനാസമതിയും എപ്പിസ്കോപ്പൽ സുന്നഹദോസ് സ്ററാൻറിംഗ് കമ്മററിയും ചേർന്ന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, പ. ബാവായുടെ അസിസ്ററൻറ് ജോസഫ് മാർ പക്കോമിയോസ്, സീനിയർ മെത്രാപ്പോലീത്താ പീലിപ്പോസ് മാർ തേയോഫീലോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ ഒരു കൗൺസിൽ രൂപീകരിക്കണമെന്നുള്ള ശുപാർശ 2-ാം തീയതി കൂടിയ മാനേജിംഗ് കമ്മററി അംഗീകരിച്ചു. നിയുക്ത കാതോലിക്കാ ദേവലോകം അരമനയിൽ താമസിച്ചുകൊണ്ട് കാര്യങ്ങൾ അന്വേഷിക്കുന്നതായിരിക്കും. (മാ. ക. റിപ്പോർട്ട് 36-ാം പേജ്)

—o—

### ഹൂദൊസ് ഈത്തോ ഞായറാഴ്ച –നവംബർ 11

(വി. ലൂക്കോ. 23: 46)

ശുദ്ധീകരിച്ചതേ സമർപ്പിക്കാവൂ. പാപപരിഹാരബലി കഴിഞ്ഞാണ് ഹോമബലി. കൂദൊശ് ഈത്തൊ കഴിഞ്ഞ് ഹൂദൊസ് ഈത്തൊ അതായത് ദേവാലയപ്രതിഷ്ഠ.

നാം ദൈവത്തിന്റേതാണ്. നമ്മെ ദൈവത്തിനായി സമർപ്പിക്കുമ്പോൾ അഞ്ചപ്പത്തെയും രണ്ടു മീനിനെയും വർദ്ധിപ്പിച്ച് തിരിച്ചുകൊടുത്തതുപോലെ, കർത്താവ് നമ്മെയും വർദ്ധിപ്പിക്കും. കർത്താവ് അനേകരുടെ വിശപ്പടക്കി ബാക്കി വച്ചുത്തിയതുപോലെ അനേകരുടെ ആത്മശരീരമനസുകളുടെ ആവശ്യങ്ങൾ കർത്താവ് നമ്മിൽകൂടി സമൃദ്ധിയായി നിറവേററും.

സ്നേഹത്തിൽ നിറയുമ്പോഴാണ് സമർപ്പണം ആത്മാർത്ഥമായി തീരുന്നത്. 'ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു. എല്ലാവർക്കുംവേണ്ടി ഒരുവൻ മരിച്ചിരിക്കെ എല്ലാവരും മരിച്ചു എന്നും, ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല, തങ്ങൾക്കുവേണ്ടി മരിച്ച് ഉയിർത്തവനായിട്ടുതന്നേ ജീവിക്കേണ്ടതിന്, അവൻ എല്ലാവർക്കുംവേണ്ടി മരിച്ചു എന്നും ഞങ്ങൾ നിർണ്ണയിക്കുന്നു' (2 കൊരി. 5: 14, 15). ഇങ്ങനെ ഒരു സമർപ്പണജീവിതമുണ്ടായാൽ സകലവും ദൈവത്തിന്റെ മഹത്വത്തിനായി ചെയ്യും. 'ആകയാൽ നിങ്ങൾ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്വിൻ' (1 കൊരി, 10: 31). കർത്താവിന്റെ മാതൃകയിൽ കഷ്ടമനുഭവിക്കുവാൻ നാം തയ്യാറാകും. 'ക്രിസ്തുവിന്റെ ജീവൻ ഞങ്ങളുടെ ശരീരത്തിൽ വെളിപ്പെടേണ്ടതിന് ക്രിസ്തുവിന്റെ മരണം എപ്പോഴും ഞങ്ങളുടെ ശരീരത്തിൽ വഹിക്കുന്നു' (2 കൊരി 4:10). ഇങ്ങനെയുള്ള ജീവിതത്തിൽ സന്തോഷം കണ്ടെത്തുകയും ചെയ്യുന്നു. 'എന്നെ അയച്ചവന്റെ, ഇഷ്ടം ചെയ്ത് അവന്റെ വേല തികയ്ക്കുന്നത് എന്റെ ആഹാരം.' (വി. യോഹ. 4:34)

വി. കുർബാനയിൽ നാം കർത്താവിന്റെ ബലിയിലെ സമർപ്പണത്തോടു ചേർന്ന് നമ്മെത്തന്നെ ബലിയായി സമർപ്പിക്കുകയാണ്. ഈ സമർപ്പണജീവിതത്തിനുള്ള കൃപയ്ക്കായി നാം ഓരോ കുർബാനയിലും പരിശുദ്ധാത്മാവുകൊണ്ട് നിറയുകയും കർത്താവിനെ പുതുതായി ഉൾക്കൊള്ളുകയും ചെയ്യുന്നു. അതിനനുസരണമായ സമർപ്പണജീവിതം നമ്മിൽ ഉണ്ടാകുന്നുണ്ടോ?

—o—

# സഭാമാനേജിംഗ് കമ്മററി

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മററിയുടെ ഒരു യോഗം ഒക്ടോബർ 2-ാം തീയതി പത്തുമണിക്ക് കോട്ടയം പഴയസെമിനാരിയിൽ കൂടി. ദേഹാസ്വാസ്ഥ്യം മൂലം കങ്ങഴ ആശുപത്രിയിൽ ചികിൽസയിലിരിക്കുന്ന പരിശുദ്ധ കാതോലിക്കാബാവായുടെ അസാന്നിദ്ധ്യത്തിൽ തിരുമേനിയുടെ നിർദ്ദേശപ്രകാരം നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. പ്രാർത്ഥനയ്ക്കുശേഷം പരിശുദ്ധ ബാവാ തിരുമേനിയോടുള്ള ഭക്തിയും ആദരവും പ്രകടിപ്പിക്കുകയും പരിശുദ്ധ പിതാവ് എത്രയും വേഗം രോഗവിമുക്തനാകുന്നതിനായി പ്രാർത്ഥിക്കുകയും ചെയ്തു.

മുൻ മാനേജിംഗ് കമ്മററിയംഗമായിരുന്ന ക്നാനായ മെത്രാസനത്തിലെ മടുക്കോലിൽ എൻ. കെ. ഏബ്രഹാം കോർ എപ്പിസ്കോപ്പായുടെയും, കാതോലിക്കേററ് ഓഫീസിൽ ഡെപ്യൂട്ടി സെക്രട്ടറിയായിരുന്ന കെ. സി. ജോർജിൻെറയും നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

യോഗത്തിൽ അദ്ധ്യക്ഷത വഹിച്ച മാത്യൂസ് മാർ കൂറിലോസ് തിരുമേനിയെ കൂടാതെ ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരും ബഹുഭൂരിപക്ഷം അംഗങ്ങളും സന്നിഹിതരായിരുന്നു.

പരിശുദ്ധ കാതോലിക്കാബാവായുടെ ദേഹാസ്വാസ്ഥ്യം മൂലം സഭാഭരണകാര്യങ്ങൾ നിർവിഘ്നം നടത്തുന്നതിന് ആവശ്യമായതു ചെയ്യുന്നതിന് പരിശുദ്ധ ബാവാ തിരുമേനി നിർദ്ദേശിച്ചതനുസരിച്ച് ഭരണസംബന്ധമായ കാര്യങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുന്നതിന് കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പ്രസിഡൻററായും, ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായും, മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്ററൻറ് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായും അംഗങ്ങളായുമുള്ള ഒരു കൗൺസിൽ ഉണ്ടായിരിക്കേണ്ടതാണെന്നും ദൈനംദിന കാര്യങ്ങളും സഭാഭരണം സംബന്ധിച്ച മററു കാര്യങ്ങളും സന്ദർഭാനുസരണം ഈ കമ്മററിയുടെ തീരുമാനപ്രകാരം ചെയ്യാവുന്നതാണെന്ന് തീരുമാനിക്കുകയും ഈ കാര്യങ്ങൾ നടപ്പാക്കുന്നതിന് ആവശ്യമായതു ചെയ്യുമാറാകണമെന്ന് പ. എപ്പിസ്കോപ്പൽ സുന്നഹദോസിനോട് അപേക്ഷിക്കുകയും ചെയ്യുന്ന പ്രമേയം യോഗം അംഗീകരിച്ചു.

സമുദായ വരവു ചെലവുകളുടെ 1989–90 ലെ കണക്കുകളും, ഓഡിററ് റിപ്പോർട്ടും, വാർഷിക റിപ്പോർട്ടും സമുദായ സെക്രട്ടറി എം. ററി. പോൾ അവതരിപ്പിച്ചത് യോഗം ചർച്ചയ്ക്കുശേഷം അംഗീകരിച്ചു.

സമുദായത്തിൻെറയും പരുമല സെമിനാരിയുടെയും വരവു ചെലവുകളുടെ 1990–91 ലെ കണക്കുകൾ പരിശോധിക്കുന്നതിന് ചാർട്ടേട് അക്കൗണ്ടൻറ് ഉണ്ണുണ്ണി പോളിനെ ഓഡിററായി നിയമിച്ചു.

അവശ ക്രൈസ്തവരെയും പട്ടികജാതി പട്ടികവർഗ്ഗത്തിൽ ഉൾപ്പെടുത്തി എല്ലാവിധ ആനുകൂല്യങ്ങളും ലഭ്യമാക്കണമെന്ന് കേന്ദ്ര, സംസ്ഥാന ഗവർമ്മെൻറുകളോട് അഭ്യർത്ഥിക്കുന്ന പ്രമേയം യോഗം പാസാക്കുകയുണ്ടായി.

കേന്ദ്ര ഗവർമ്മെൻറിൻെറ പുതിയ സംവരണ നയപ്രഖ്യാപനപ്രകാരം ഗവർമ്മെൻറ് സ്ഥാപനങ്ങളിലും അർദ്ധ ഗവർമ്മെൻറ് സ്ഥാപനങ്ങളിലും മററും നിയമനങ്ങൾക്ക് സംവരണം ഏർപ്പെടുത്തുമ്പോൾ ക്രിസ്ത്യൻ മതവിഭാഗങ്ങളിലെ സാമ്പത്തികമായി അവശതയനുഭവിക്കുന്നവരെകൂടി ഉൾപ്പെടുത്തേണ്ടതാണെന്ന് യോഗം കേന്ദ്ര ഗവർമ്മെൻറിനോട് അഭ്യർത്ഥിച്ചു.

കുവൈററിൽനിന്നും തിരിച്ചെത്തുന്ന മലയാളികൾക്കുണ്ടാകുന്ന പ്രയാസങ്ങൾ ലഘൂകരിക്കുന്നതിന് ബോംബെയിലും, തിരുവനന്തപുരത്തും മററും നടത്തുന്ന റിലീഫ് പ്രവർത്തനങ്ങളെ യോഗം വിലയിരുത്തുകയും ഈ പ്രവർത്തനങ്ങൾക്ക് മുൻകൈ എടുത്തിട്ടുള്ള മെത്രാപ്പോലീത്താമാരെയും പ്രവർത്തകരെയും മററും യോഗം അഭിനന്ദിക്കുകയും ഇനിയും ഊർജ്ജിതമായി തന്നെ പ്രവർത്തനങ്ങൾ തുടരേണ്ടതാണെന്നും അതിന് സഭാകേന്ദ്രത്തിൽ നിന്നും ആവശ്യമായ സഹായങ്ങൾ നൽകേണ്ടതാണെന്നും തീരുമാനിച്ചു.

—o—



# "തകർന്ന ഹൃദയങ്ങൾക്ക് പൂർണ്ണ ഹൃദയവുമായി"

## ഫാദർ ലാസറസ് ഓ. ഐ. സി., ബോംബെ ഭദ്രാസന സെക്രട്ടറി

മനുഷ്യഗന്ധം മുററിനിൽക്കുന്ന സഹാർ എയർ പോർട്ടിലെ ഓർത്തഡോക്സ് കൗണ്ടറിൽ ഇരുന്നുകൊണ്ട് ഞാൻ ഈ വരികൾ കുത്തിക്കുറിക്കുമ്പോൾ എൻെറ മുമ്പിലൂടെ കുവൈററ് അഭയാർത്ഥികളുടെ നീണ്ടനിര 'കാരവൻ' പോലെ കടന്നുപൊയ്ക്കൊണ്ടിരിക്കുന്നതു കാണാം. ചുട്ടുപഴുത്ത മണലാരണ്യം സമ്മാനിച്ച മാനസികവ്യഥകളും ശാരീരികക്ഷതങ്ങളും പേറി ഒഴിഞ്ഞ കൈകളും ഒട്ടിയവയറുകളുമായി ഭാരതത്തിൻെറ പൊന്നോമനകൾ കടന്നു വരുന്നു.

മനുഷ്യത്വം ഇന്നും മുരടിച്ചിട്ടില്ല, ആവശ്യത്തിനൊത്ത് മനുഷ്യന് ഉയരാൻ കഴിയുമെന്ന് സഹാർ എയർപോർട്ട് തെളിയിച്ചുകൊണ്ടിരിക്കുന്നു. കുവൈററിൽനിന്നും അഭയാർത്ഥിപ്രവാഹം ആരംഭിച്ചതറിഞ്ഞയുടനെ ബോംബെ ഭദ്രാസനാധിപൻ മാർ തേയോഫിലോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഇവിടത്തെ യുവജനങ്ങൾ ഇക്കഴിഞ്ഞ ആഗസ്ററ് 24-ാം തീയതി മുതൽ സഹാർ എയർപോർട്ടിൽ രാവും പകലും സേവനം അനുഷ്ഠിച്ചുവരുന്നു. വിവിധ ഇടവകകളിൽനിന്നും വൈദീകരുടെ നേതൃത്വത്തിൽ യുവജനങ്ങൾ തവണവച്ചു്, വേദനിക്കുന്ന സഹോദരങ്ങൾക്കുവേണ്ടി ഓടിനടന്ന് സഹായങ്ങൾ എത്തിക്കുന്നതു കാണുമ്പോൾ അവിടെ ദൈവസ്നേഹവും മനുഷ്യസ്നേഹവും ഒരുമിച്ചു നൃത്തം വയ്ക്കുന്നതുപോലെ തോന്നും. അവിടെ ക്ഷീണം ക്ഷീണമല്ലാതാകുന്നു; വിശപ്പ് ഓടിഒളിക്കുന്നു. ഭാരതമണ്ണിൻെറ കുളിർമ്മയിൽ, സഹോദരസ്നേഹത്തിൻെറ മലവെള്ളപ്പാച്ചിലിൽ എല്ലാവരും ഒന്നാകുന്നു. മതവും ജാതിയും വിസ്മരിക്കപ്പെടുന്നു; വേലിക്കെട്ടുകൾ പൊളിയുന്നു.

'അച്ചാ! എനിക്കു കരയാൻ കണ്ണീരില്ല,' പ്രിയപ്പെട്ട ഭാര്യയ്ക്കും ഓമനപുത്രനുംവേണ്ടി രണ്ടു മാസമായി നിത്യവും സഹാർ എയർപോർട്ടിൽവന്നു കാത്തിരിക്കുന്ന വേർപെട്ടുപോന്ന ഒരു മനുഷ്യൻെറ രോദനമാണിത്. 'കുഞ്ഞുങ്ങളെ കാണുമ്പോൾ ഞാൻ കരഞ്ഞുപോകുന്നു.' എന്നു പറഞ്ഞു വിതുമ്പിക്കരഞ്ഞു. അതിലും ദാരുണമായ ഒരു വേർപാടിൻെറ കഥയുമായി ഇന്നലെ ഒരാളെ കണ്ടെത്തി. കുവൈററിൽ വേർപെട്ട ഭാര്യയേയും പ്രായമായ രണ്ടു പെൺമക്കളേയും കാത്ത് അയാൾ എയർപോർട്ടിലിരിക്കുകയായിരുന്നു. പാറിപ്പറന്ന തലമുടിയും കലങ്ങിച്ചുവന്ന കണ്ണുകളും അയാളെ ബീഭൽസരൂപിയാക്കിയിട്ടുണ്ട്. ആഗസ്ററ് 2-ാം തീയതി പതിവുപോലെ ജോലിക്കിറങ്ങിയ അയാളെ വിധി ഇറാക്കിലെ കൽത്തുറുങ്കിൽ എത്തിച്ചു. 18 ദിവസത്തെ കാരാഗ്രഹജീവിതത്തിനു ശേഷം, ഇന്ത്യൻ എംബസിയുടെ ഇടപെടലിലൂടെ അയാൾ ബോംബെയിലെത്തിയതാണ്. ജോലിക്കുപോയ ഭർത്താവു തിരിച്ചുവരാതിരുന്നതോടെ, അയാൾ മരിച്ചുകഴിഞ്ഞിരിക്കുമെന്ന് വിശ്വസിച്ച ഭാര്യ, ഇന്നും അയാൾ ജീവിച്ചിരിക്കുന്നുവെന്ന് അറിഞ്ഞിട്ടില്ലെന്ന് പറയുമ്പോൾ അയാളുടെ കവിൾത്തടങ്ങൾ ഒഴുകി. മാനസികമായി തകർന്ന ആ മനുഷ്യൻ ജീവച്ഛവമായി ജീവിക്കുന്നു. മണൽക്കാട്ടിൽ സാരി വിരിച്ച് പാളയമുണ്ടാക്കി സ്വന്തം പിഞ്ചോമനകളെ വിഷപ്പാമ്പിൽനിന്നും തേളുകളിൽനിന്നും ചീറിയടിക്കുന്ന ഉഷ്ണക്കാററിലെ പൊടിയിൽനിന്നും കെട്ടിപ്പിടിച്ച് ആറു ദിവസം സംരക്ഷിച്ചു തിരിച്ചെത്തിയ മാതാപിതാക്കന്മാരുടെ വേദനകൾ പങ്കിട്ടിരുന്നപ്പോൾ, കഴിഞ്ഞ രണ്ടാഴ്ചക്കാലത്തെ വേദനകൾ അവൾ മറക്കുന്നതുപോലെ തോന്നി. ഇന്നലെ എയർപോർട്ട് പോലീസ് ഒരു മലപ്പുറംകാരൻ അഭയാർത്ഥിയെ വളയുന്നതു കണ്ടു. അയാൾ കണ്ണിൽ കണ്ടവരെ പ്രഹരിച്ചപ്പോഴാണ് പോലീസ് വളഞ്ഞത്. വിററുപെറുക്കി കുവൈററിൽ എത്തിയിട്ട്, കെട്ടിപ്പൊക്കിയ സ്വപ്നങ്ങൾ തകർന്നു മണ്ണടിഞ്ഞ് വെറുംകൈയോടെ മടങ്ങുന്ന ആ സാധു മനുഷ്യൻെറ സുബോധം നഷ്ടപ്പെട്ടിരുന്നു. നീരു വന്നു വീങ്ങിയ കൈപ്പത്തികൾ കാട്ടിക്കൊണ്ട് മരുഭൂമി സമ്മാനിച്ച ക്ഷതങ്ങൾ കാട്ടി കണ്ണൂരുകാരൻ നെടുവീർപ്പിട്ടു. മന്ത്രി ഉണ്ണികൃഷ്ണനോടൊപ്പം കൂടെ സന്ദർശിച്ച തലേക്കുന്നു ബഷീറിൻെറ കൈപ്പത്തി മരുഭൂമിക്കാററടിച്ചു പൊടി മൂടിയ നെഞ്ചിൽവച്ച്, പതിപ്പിച്ചു കാണിച്ച കഥ അയാൾ വിവരിച്ചു.

വേദനകൾ കേൾക്കാൻ അവർക്ക് ആളുകളെ വേണം. കദനകഥകൾ ഉൾക്കൊള്ളാൻ അവർക്ക് ഹൃദയങ്ങൾ വേണം. അവരോടുകൂടി കരവാൻ

കണ്ണുകൾ വേണം. അതെല്ലാം ഈ ഹതഭാഗ്യർക്ക് ഓർത്തഡോക്സ് കൗണ്ടർ നല്കുന്നു. അഭയാർത്ഥികൾ ഹാർദ്ദവമായി സ്വീകരിക്കപ്പെടുന്നു. അവരുടെ പേരുകൾ രജിസ്ററിൽ എഴുതിയശേഷം റയിൽവേ ടിക്കററു വാങ്ങിക്കൊടുക്കുന്നതിൽ അവരെ സഹായിക്കുന്നു. കത്തുകളും കമ്പികളും നാട്ടിലേക്കും ബന്ധുജനങ്ങൾക്കും സൗജന്യമായി അയച്ചുകൊടുക്കുന്നു. ബന്ധുജനങ്ങളുമായി ഫോണിൽ ബന്ധപ്പെടുന്നതിനും സഹായിക്കുന്നു. രോഗികൾക്കു സൗജന്യ വൈദ്യസഹായം നല്കുന്നു. ഏതു സമയത്തു വരുന്നവർക്കും സൗജന്യ ഭക്ഷണവും പാർപ്പിടസൗകര്യങ്ങളും യാത്രാസൗകര്യങ്ങളും ട്രയിൻ യാത്രയ്ക്കു കുടിക്കാനുള്ള വെള്ളംപോലും നല്കി അവർക്ക് സ്നേഹോഷ്മളമായ യാത്ര അയപ്പ് നൽകുന്നതുവരെ ഓർത്തഡോക്സ് സന്നദ്ധസംഘം അവരോടൊപ്പമുണ്ട്.

'രണ്ടു മാസമായി ഒരു വിവരവുമറിയാതിരുന്ന ഞങ്ങളുടെ പപ്പായുടെ വിവരം അറിയിച്ചുതന്നതിനു നന്ദി, ആയിരമായിരം നന്ദി.' കേരളത്തിലെ ഒരു കുഗ്രാമത്തിൽ നിന്നും ഒരു പെൺകുട്ടി എഴുതിയ കത്താണ്. നിങ്ങളുടെ നിസ്തുലമായ സേവനത്തെപ്പററി അറിഞ്ഞതിൽ സന്തോഷിക്കുന്നതോടൊപ്പം ആ സേവനത്തിന് എൻെറ എളിസംഭാവന എന്നു പറഞ്ഞ് 101 രൂപാ അയച്ചുതന്ന ഒരു മാർത്തോമ്മാ സഭാംഗത്തിൻെറ വലിയ ഹൃദയം ഞങ്ങളെ ഉത്തേജിപ്പിക്കുന്നു. 'തകർന്ന ഹൃദയങ്ങൾക്കു പൂർണ്ണ ഹൃദയവുമായി ഓർത്തഡോക്സ് സഭ സഹാർ എയർപോർട്ടിൽ' എന്ന വലിയ ബാനർ എൻെറ പിമ്പിൽ ഇപ്പോഴും അഭയാർത്ഥികളെ സഹർഷം സ്വാഗതം ചെയ്തുകൊണ്ടു നില്ക്കുന്നു.

—o—



## വിദ്യാഭ്യാസ സുരക്ഷാ സമിതിയുടെ അഭ്യർത്ഥന

വിദ്യാലയങ്ങളെ സമര വിമുക്തമാക്കി സമാധാനമായി വിദ്യാഭ്യാസം നടത്താൻ വേണ്ട അന്തരീക്ഷം സൃഷ്ടിക്കുവാൻ വേണ്ടി രൂപമെടുത്തതാണ് 'വിദ്യാഭ്യാസ സുരക്ഷാസമിതി'. ഈ സമിതി കഴിഞ്ഞ ഏഴു മാസമായി പൊതുജനാഭിപ്രായം രൂപീകരിക്കുവാനും സർക്കാരിൻെറ ശ്രദ്ധ മേൽപ്പറഞ്ഞ പ്രശ്നത്തിൽ പതിപ്പിക്കുവാനും ശ്രമിച്ചുവരുന്നു.

ജൂൺ ഒന്നാം തീയതി സ്കൂളുകൾ തുറന്നതിനുശേഷം രണ്ടുമാസങ്ങൾക്കുള്ളിൽ മിക്കവാറും എല്ലാ സ്കൂളുകളിലും പഠിപ്പുമുടക്കും, സമരങ്ങളും ഉണ്ടായി. പല സ്കൂളുകളിലും എട്ടുപത്തു ദിവസം മാത്രമേ ക്ലാസുകൾ നടന്നിട്ടുള്ളു. അദ്ധ്യയന ദിവസങ്ങൾ നഷ്ടപ്പെടുക, കുട്ടികൾ വിദ്യാഭ്യാസമൊഴിച്ച് മററു കാര്യങ്ങൾക്കുവേണ്ടി അവരുടെ സമയവും ശ്രദ്ധയും ചെലവാക്കുക, കക്ഷിരാഷ്ട്രീയത്തിൻെറ പിടിക്കുള്ളിൽ നിന്നല്ലാതെ അവർക്ക് ഒരുകാര്യത്തെപ്പററിയും ചിന്തിക്കാൻ സാധിക്കാതെയിരിക്കുക, ഇതൊക്കെ ഇന്ത്യയിൽ കേരളത്തിൽ മാത്രം വളരെ വർഷങ്ങളായി നടന്നുകൊണ്ടിരിക്കുന്ന കാര്യങ്ങളാണ്. ഈ സ്ഥിതി ഇങ്ങനെ തുടർന്നാൽ ഈനാട്ടിലെ കുട്ടികൾ അക്ഷരശൂന്യരും അച്ചടക്കം തൊട്ടുതെറിച്ചിട്ടില്ലാത്തവരും കലാപകാരികളുമായി വളർന്നുവന്ന് എല്ലാ ജീവിതരംഗങ്ങളിലും പരാജയപ്പെടും. മാത്രമല്ല ചിന്താശൂന്യമായ രാഷ്ട്രീയ വിശ്വസ്തതകൾ ശീലിക്കുന്നവർ ജനായത്ത വ്യവസ്ഥിതിയെ ആരോഗ്യകരമായി പരിപാലിക്കുവാൻ തല്പരരും ആയിരിക്കുകയില്ല.

ഈ സംരംഭവുമായി സഹകരിക്കുവാൻ അദ്ധ്യാപകരോടും രക്ഷാകർത്താക്കളോടും പൊതുക്കാര്യതല്പരരായ എല്ലാവരോടും അഭ്യർത്ഥിച്ചുകൊള്ളുന്നു.

സമിതി ചെയർമാൻ: ഗുരു നിത്യചൈതന്യയതി, വൈസ് ചെയർമാൻ: പ്രൊഫ. എസ്. ഗുപ്തൻനായർ, സെക്രട്ടറിമാർ: പ്രൊ. വിഷ്ണുനാരായണൻ നമ്പൂതിരി. ഡോ. എൻ. എൻ. പണിക്കർ, കൺവീനർമാർ: പ്രൊ. ജോർജ് വർഗീസ്, സത്യവാൻ കൊട്ടാരക്കര. കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക: സെക്രട്ടറി, വിദ്യാഭ്യാസ സുരക്ഷാസമിതി, കമലാ ലോഡ്ജ്, TVM-6[illegible]5037.

## Family Conference

The first family conference of the Orthodox Syrian Christians of Canada was held from June 1-3 at the Salvation Army Conference Centre on the Lake Simcol Ontario, Canada. The leaders of the conference were Fr. M. K. Thomas, P. K. George, Rev. Dr. David Reed, Fr. P. K. Mathew and ഫr. Varghese.

★

# 1st DEATH ANNIVERSARY
(17—10—1990)



Mrs. ACHAMMA ABRAHAM
(THANKAMMA)
W/o Mr. P. O. Abraham (Pappachen)
M/o Rajeev and Renji

Inserted by: Kochumon and Family, Malad, Bombay-400 064.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## 6th DEATH ANNIVERSARY

IN EVER LOVING MEMORY OF
OUR BELOVED BRIJMON.



"Like an angel he lived in this world,
loved by all those who knew him."

Mummy & Daddy.

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian